ചെങ്ങന്നൂർ ഭദ്രാസന മുഖപത്രം

# ബഥേൽ പത്രിക

വാല്യം 29 ലക്കം 1

ജനുവരി 2016



നിനുവയിലെന്നോണം ഞങ്ങളിലലിയണമേ
വിമുഖത പാപികളാമിവരിൽ കാട്ടീടരുതേ...

മുഖപത്രിക




# നിനുവയിലെന്നോണം ഞങ്ങളിലലിയണമേ.....

നോമ്പ്, ചോദിക്കാനും അന്വേഷിക്കാനും കണ്ണുപൂട്ടിയിരിക്കുവാനും നിയോഗങ്ങളെ തിരിച്ചറിയാനുംപ്രലോഭനങ്ങളെ അതിജീവിക്കുവാനുമുള്ള കാലമാണ്. ദൈവസ്വരം കേൾക്കാനും സ്വയം സൃഷ്ടിച്ച ഏകാന്തതയിൽ ഇരിക്കാനും പലതിനോടും അരുതെന്ന് പറയാനുമുള്ള ആത്മബലം ആർജ്ജിക്കുവാനുമുള്ള അവസരം. തിന്മയ്ക്കെതിരായ ആയുധമായിട്ട് നോമ്പിനെ നിർവ്വചിച്ചിരിക്കുന്നത് ക്രിസ്തുവാണ്. നമ്മുടെ പ്രാർത്ഥനകളിലും ഗീതങ്ങളിലും ഇത് നിഴലിക്കുന്നുണ്ട്. ഭൂതബാധിതനായ ബാലനെ രക്ഷിച്ചെടുക്കാനുള്ള ശ്രമത്തിൽ പരാജയപ്പെട്ട ശിഷ്യഗണത്തോട് തമ്പുരാൻ തന്നെ പറയുന്നു, നോമ്പാലും പ്രാർത്ഥനായാലും മാത്രമേ തിന്മയെ നേരിടാനാകൂ.

ജീവിതത്തിന്റെ ഏകാഗ്രതയെ തിരികെ പിടിക്കാൻ നോമ്പു സഹായിക്കും. കേവലം യാന്ത്രികമായി മാറുന്ന, ഹൃദയമില്ലാത്ത ആരാധനയെ തിരികെ പിടിക്കാനും ആത്മ ശരീര മനസ്സുകളെ അവങ്കലേക്ക് ഉയർത്തി ഞങ്ങളുടെ ബോധങ്ങളും വിചാരങ്ങളും ഹൃദയങ്ങളും അവിടുത്തെ സന്നിധിയിലാണ് എന്ന് ബോധപൂർവ്വം പ്രതിവചിക്കുവാനും സാധിക്കുമ്പോഴാണ് ആരാധന ഹൃദയപൂർവ്വമാകുന്നത്.

നമ്മുടെ അർത്ഥപൂർണ്ണമായ അസ്ഥിത്വത്തെ തിരിച്ചറിയാനും നിയോഗങ്ങളെ കണ്ടെത്താനുമുള്ള അവസരമാണ് നോമ്പുകാലം. സ്വന്തം നിയോഗങ്ങളെ കാണാതെ പോകുമ്പോഴും കണ്ടിട്ടും അതിൽനിന്നു വഴുതി മാറുമ്പോഴും ഒരാൾക്ക് എത്രമാത്രം കപ്പൽച്ചേതങ്ങളിലൂടെ കടന്നുപോകേണ്ടിവരുമെന്ന്, ലക്ഷ്യം മാറി കപ്പൽ കയറിയ യോന നമ്മെ പഠിപ്പിക്കുന്നു. നിയോഗം മാറ്റിയ നിമിഷം മുതൽ അയാൾ മാത്രമല്ല അയാളുടെ പരിസരവും അശാന്തമായി തീരുന്നു. അയാളുടെ നിയോഗത്തിലേക്ക് എത്തിക്കാൻ ദൈവനിയുക്തമായ മത്സ്യം ആവശ്യമായി വന്നു. അതിനുള്ളിലെ യോനയുടെ അയ്യംവിളി അനുതാപമായി ദൈവസന്നിധിയിൽ എത്തി. മൂന്ന് ദിവസം അയാൾ അതിന്റെ ഉദരത്തിലായിരുന്നു. മൂന്നാം ദിവസം ഒരു തീരത്തേക്ക് ആ മത്സ്യം അവനെ ഛർദ്ദിച്ചു. അതാവട്ടെ അയാൾ വേണ്ടെന്നു വെച്ച അതേ ദേശത്തിന്റെ തീരം!

താൻ കൂട്ടിക്കിഴിച്ച കണക്കിനു വിപരീതമായി രാജാ-പ്രജാ വ്യത്യാസമില്ലാതെ ചാക്കിലും ചാരത്തിലും ഉപവസിച്ച് പ്രാർത്ഥിച്ച നിനുവ പട്ടണം, അനുതാപത്തിന്റെയും ആത്മതപനത്തിന്റെയും കണ്ണീർ ചാലുകളിൽ കഴുകി വെടിപ്പാക്കപ്പെട്ട് പാപവിമുക്തി നേടി. സത്യത്തിൽ നിന്നും തെറ്റി പാപത്തിനു കീഴ്പ്പെട്ട നിനുവ പട്ടണം സാത്താനും അവന്റെ സൈന്യത്തിനും അവകാശമായി തീരാതെയിരിപ്പാൻ വഴിതെറ്റിൽ നിന്ന് അതിനെ യോന മുഖാന്തിരം ദൈവം രക്ഷിച്ചു. അനുതാപത്തിനു ദൈവത്തിന്റെ മനസ്സുമാറ്റാൻ ശക്തിയുണ്ട് എന്ന് തെളിയിക്കുന്നതാണ് നിനുവ സംഭവം.

നോമ്പ് മടങ്ങി വരുവാനുള്ള കാലമാണ്. എല്ലാ സുകൃതങ്ങളിലേക്കും സുഗന്ധങ്ങളിലേക്കും സുബോധങ്ങളിലേക്കും സുസ്ഥിതിയിലേക്കും ഒരു മടക്കയാത്ര...!

**ഫാ. ഏബ്രഹാം കോശി കുന്നുംപുറത്ത്**

1987 - 2016
# ബഥേൽ പത്രിക
ചെങ്ങന്നൂർ ഭദ്രാസന മുഖപത്രം
ജനുവരി 2016 വാല്യം: 29 ലക്കം: 1



Bethel Pathrika. P.B. No. 38,
Chengannur, Kerala. 689121
Ph. / Fax : +91 479 2451331
E-mail: bethelpatrika@gmail.com
website : www.bethelpatrika.org

## താളുകളിൽ...



### വരിസംഖ്യ

1 വർഷം ₹ 130
2 വർഷം ₹ 260
5 വർഷം ₹ 650



# നൗഷാദും, നിരഞ്ജനും: മരണം കൊണ്ട് അമ്പരപ്പിച്ചവർ

അതിവേഗം മാറിക്കൊണ്ടിരിക്കുന്ന ലോകക്രമങ്ങൾ സമൂഹജീവിയായിരുന്ന മനുഷ്യനെ സൈബർ ജീവിയായി മാറ്റിയിരിക്കുന്നു. ചുറ്റുപാടും എന്തു സംഭവിച്ചാലും അതിനെ ഗൗനിക്കാതെ തന്റെ ജീവിതവുമായി മുന്നോട്ടു പോകുന്നവരുടെ എണ്ണമാണ് നമുക്കുചുറ്റും വല്ലാതെ വളരുന്നത് ഇങ്ങനെ നമുക്കിടയിൽ അതിശീഘ്രം വളരുന്ന ഈ ദുരവസ്ഥയെപ്പറ്റി എല്ലാവരും വിലപിക്കുമ്പോൾ ആണ് നമ്മുടെ കണ്ണ് തുറപ്പിക്കുന്ന രണ്ട് ധീര രക്തസാക്ഷികൾ ഉണ്ടായത്. നൗഷാദും, നിരഞ്ജനും.

നൗഷാദ് ഒരു സാധാരണകാരൻ ഓട്ടോറിക്ഷാ തൊഴിലാളിയെങ്കിൽ നിരഞ്ജൻ ഒരു ഉന്നത പട്ടാള ഉദ്യോഗസ്ഥൻ ആണ്. രണ്ട് പേരുടെയും തൊഴിലുകൾ തമ്മിലെ അന്തരമുള്ളു മനസ്സുകൾ തമ്മിൽ ഒരു അന്തരവുമില്ല. മറ്റുള്ളവരുടെ ജീവനെപറ്റിയുള്ള ആകാംക്ഷയാണ് രണ്ട് പേരുടെയും രക്തസാക്ഷ്യത്വത്തിന്റെ കാരണം.

സ്വന്തം ജീവനെപറ്റിയുള്ള സൂക്ഷ്മത നൗഷാദിനും നിരഞ്ജനും ഉണ്ടായിരുന്നെങ്കിൽ ആൾനൂഴിയിൽ ഇറങ്ങാതെ 108 ആബുലൻസും, ഫയർഫോഴ്സും വിളിച്ച് നൗഷാദിനും, കീഴ് ഉദ്യോഗസ്ഥരെ ബലിയാടാക്കി നിരഞ്ജനും ഒരു അപകടവുമില്ലാതെ തടിതപ്പാമായിരുന്നു. എന്നാൽ ജീവന്റെ വിലയെപറ്റിയുള്ള നല്ല ബോധ്യങ്ങളാണ് ഈ രക്തസാക്ഷികളുടെ പ്രത്യേകത.

റോഡ് അപകടത്തിൽപ്പെട്ട് പാതയോരത്ത് കിടക്കുന്നവരെ അവഗണിച്ച് പായുന്ന മലയാളിക്ക് പാഠപുസ്തകമാകേണ്ട ജീവിതമാണ് ഈ രണ്ടു പേരുടെയും. രക്തബന്ധവും ദേശബന്ധവും ഇല്ലാത്ത അന്യസംസ്ഥാന തൊളിലാളികൾക്ക് വേണ്ടി നൗഷാദും, രാജ്യത്തിലെ മുഴുവൻ പൗരന്മാർക്കും വേണ്ടി നിരഞ്ജനും ജീവൻകൊടുത്തു പോരാടിയപ്പോൾ ചില കൺതുറക്കലുകൾ നമ്മൾക്ക് ഉണ്ടാകേണ്ടതു ണ്ട്.. ഒരു നല്ല ശമര്യക്കാരന്റെ സാന്നിധ്യം ഈ ജീവിതങ്ങൾ ഉണ്ട് എന്ന് സമ്മതിക്കാനും സാക്ഷിക്കുവാനും നമുക്ക് ഉത്തരവാദിത്വം ഉണ്ട്.

വിവാദങ്ങൾക്ക് ഒരു പഞ്ഞവുമില്ലാത്ത നമ്മുടെ നാട്ടിൽ രക്തസാക്ഷികളുടെ പേരിലും അതുണ്ടാകുന്നത് എത്ര ലജ്ജാകരമാണ്. നൗഷാദിനെ ജീവബലിദാനത്തെ വർഗ്ഗീയവൽകരിച്ചവരും നിരഞ്ജന്റെ രക്തസാക്ഷിത്വത്തെ ഫേസ്ബുക്കിലൂടെ അവഹേളിച്ചതും നമ്മുടെ നാട്ടിൽ ഉണ്ടാകുന്ന എത്ര വേദനാജനകമാണ്. അമ്മഅപ്പന്മാർ പോലും അപകടത്തിൽപ്പെട്ടാൽ കൈയ്യും കെട്ടി നോക്കി നിൽക്കുകയും, വെറും വിലാപങ്ങൾ പുറപ്പെടുവിക്കുകയും ചെയ്യുമ്പോൾ നമുക്ക് എന്തവകാശമാണ് ഈ ധീരയോദ്ധാക്കളെ അധിക്ഷേപിക്കുവാൻ.

രണ്ട് ജീവിതങ്ങളുടെ നഷ്ടപ്പെടൽ വേദനാജനകമാണെങ്കിലും അവർ ജീവിക്കുന്നു നമ്മളിലൂടെ എന്ന് ചിന്തിക്കാൻ കഴിയണം. നമ്മുടെ കുട്ടികൾക്ക് കണ്ടുപഠിക്കുവാൻ കാർട്ടൂൺ കഥാപാത്രങ്ങൾ മാത്രം നാം ഒരുക്കി വയ്ക്കുവാൻ എന്തുകൊണ്ട് ഇത്തരം ജീവമാതൃകകളെപറ്റി അവരോട് വാതോരാതെ നാം സംസാരിക്കുന്നില്ല. അവർ ആരുടെയും ജീവൻ രക്ഷിച്ചില്ല എങ്കിലും നിങ്ങളുടെ ജീവൻ എങ്കിലും അവർ സംരക്ഷിക്കും. അത് മറക്കാതെ കേരളത്തിന്റെ വീരപുത്രന്മാർക്ക് നമുക്ക് സ്മരണാഞ്ജലികൾ അർപ്പിക്കാം.

**തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത**



**നിരീക്ഷണം**

**വർഗീസ് ജോൺ, തോട്ടപ്പുഴ**

# ദുഃഖവെള്ളിയാഴ്ചയും വചനിപ്പു പെരുന്നാളും ഒരുമിച്ചു വന്നാൽ....?

ദുഃഖവെള്ളിയാഴ്ച വിശുദ്ധ കുർബാന അർപ്പിക്കാൻ പാടില്ല എന്നാണല്ലോ സഭയുടെ പാരമ്പര്യം. എന്നാൽ അന്നു വചനിപ്പു പെരുന്നാൾ (മാർച്ച് 25) വന്നാൽ വി. കുർബാന കഴിഞ്ഞേ ദുഃഖവെള്ളിയാഴ്ചയുടെ ശുശ്രൂഷകൾ നടത്തുകയുള്ളൂ. വിരളമായി മാത്രമേ ഇവ ഒരുമിച്ചു വരാറുള്ളൂ.

പതിനൊന്നു വർഷത്തെ ഇടവേളയ്ക്കുശേഷം 2016 മാർച്ച് 25ന് ദുഃഖവെള്ളിയാഴ്ചയും വചനിപ്പു പെരുന്നാളും ഒരുമിച്ചു വരികയാണ്. മലങ്കര സുറിയാനി സഭ ഗ്രിഗോറിയൻ കലണ്ടർ സ്വീകരിച്ചതിനു (1953) ശേഷം രണ്ടാം തവണയാണ് ഇതു സംഭവിക്കുന്നത്. ഇനി 141 വർഷം കഴിഞ്ഞ് 2157 ൽ മാത്രമേ ഇങ്ങനെ വരികയുള്ളൂ. അതുകഴിഞ്ഞ് 2168, 2214, 2225, 2236 തുടങ്ങിയ വർഷങ്ങളിലും വരും.

ഏറ്റവും അവസാനം 2005 മാർച്ച് 25നാണ് ഇവ ഒരുമിച്ചുവന്നത്. ഇരുപതാം നൂറ്റാണ്ടിൽ 1939ലും 1950ലും ഏപ്രിൽ ഏഴിന് ഇവ ഒരുമിച്ചുവന്നു. മലങ്കര സഭ ഗ്രിഗോറിയൻ കലണ്ടർ (പുതിയ രീതി) സ്വീകരിക്കുന്നതു (1953) വരെ ഓദോർ (സുറിയാനി കണക്കിന് മീനം) 25 നായിരുന്നു വചനിപ്പു പെരുന്നാൾ. അതുകൊണ്ടാണ് അതിനുമുമ്പ് ഏപ്രിൽ ഏഴിന് ഈ പെരുന്നാൾ ആചരിച്ചിരുന്നത്. 19-ാം നൂറ്റാണ്ടിൽ ഏപ്രിൽ ആറിനും 18-ാം നൂറ്റാണ്ടിൽ ഏപ്രിൽ അഞ്ചിനും 17-ാം നൂറ്റാണ്ടിൽ ഏപ്രിൽ നാലിനുമാണ് ഇതു വന്നിരുന്നത്. ജൂലിയൻ കലണ്ടർ അനുസരിച്ചുള്ള പഴയ രീതി പ്രകാരം തീയതി കണക്കാക്കുന്നതാണ് ഗ്രിഗോറിയൻ കലണ്ടറിലെ തീയതി വ്യത്യാസത്തിനു കാരണം. സുറിയാനി കണക്കും (ജൂലിയൻ കലണ്ടർ) പാശ്ചാത്യ/ഇംഗ്ലീഷ് കണക്കും (ഗ്രിഗോറിയൻ കലണ്ടർ) തമ്മിൽ 16, 17 നൂറ്റാണ്ടുകളിൽ പത്തും 18-ാം നൂറ്റാണ്ടിൽ പതിനൊന്നും 19-ാം നൂറ്റാണ്ടിൽ പന്ത്രണ്ടും 20, 21 നൂറ്റാണ്ടുകളിൽ പതിമൂന്നും 22-ാം നൂറ്റാണ്ടിൽ പതിനാലുമാണ് വ്യത്യാസം.

ഈ വിശേഷദിവസങ്ങൾ ഒരുമിച്ചുവന്ന അവസരങ്ങളിൽ ഇവ എങ്ങനെ ആചരിച്ചു എന്നറിയുന്നത് വിജ്ഞാനപ്രദമായിരിക്കുമെന്ന് കരുതിയാണ് ഈ ലേഖനം തയ്യാറാക്കിയത്.

ചാത്തന്നൂർ സെന്റ് ജോർജ് പള്ളിയുടെ തെക്കേ ഭിത്തിയിൽ രേഖപ്പെടുത്തിയിരുന്ന ഇരുനൂറിലധികം വർഷം പഴക്കമുള്ള ഒരു പഞ്ചാംഗത്തിൽ ഇപ്രകാരം കാണുന്നു.

“അൻപതു നുയംപിൽ ചനിയാഴിച്ചയും ഞായറാഴിച്ചയും കാലത്തെ കൊറുവാന ചൊല്ലാമെന്നും നുയമ്പിന്റെ പാതിക്കും നാല്പതിനും പിസഹായിക്കും ദുഖചനിയാഴിച്ചക്കും 22 1/2 നാഴിക പുലരുംപോൾ കുറുവാന പിരിയണമെന്നും വചനിച്ച പെരുന്നാൾക്കു കാലത്തെ ചൊല്ലാമെന്നും ദുഖവെള്ളിയാഴിച്ച ഇപ്പെരുനാൾ വന്നുവെംകിൽ

കാലത്തെ രഹസ്യത്തിൽ കുറുവാന ചൊല്ലിച്ചു ഉച്ചനമസ്കാരവും കുരിശു കുംപിടീലും കഴിക്കണെമെന്നും അല്ലാതെ നുയംപിൽ കുറുവാന ചൊല്ലരുതന്നും യാക്കോബായക്കാരായ നമ്മെ നമ്മുടെ വാവാമ്മാരു പടിപ്പിച്ചത......"

18–ാം നൂറ്റാണ്ടിൽ 1771 ലും 1782 ലും ഏപ്രിൽ അഞ്ചിന് ഇവ ഒരുമിച്ചു വന്നതിന്റെ പശ്ചാത്തലത്തിൽ 1797ലാണ് ഇതു രേഖപ്പെടുത്തിയിരിക്കുന്നതെന്നു കരുതാം. അതിനു മുമ്പ് 1597, 1608, 1687, 1692 എന്നീ വർഷങ്ങളിൽ ഏപ്രിൽ നാലിന് ഇവ ഒരുമിച്ചു വന്നിട്ടുണ്ട്. 19–ാം നൂറ്റാണ്ടിൽ 1855, 1866, 1877 എന്നീ വർഷങ്ങളിൽ ഏപ്രിൽ ആറിന് ദുഃഖവെള്ളിയാഴ്ചയും വചനിപ്പു പെരുന്നാളും ഒരുമിച്ചു വന്നിട്ടുണ്ട്. കൊച്ചി ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്താ (1877–86) കരവട്ടുവീട്ടിൽ ശെമവോൻ മാർ ദിവന്നാസിയോസ് തിരുമേനിയുടെ നളാഗമത്തിൽ ഇങ്ങനെ കാണുന്നു.

"ഇതിന്റെ ശെഷം പിറ്റെ ദിവസി വെള്ളിആഴ്ച 25 നു സുബാറായുടെ പെരുന്നാൾ ആയിരുന്നതിനാൽ – പെരുന്നാളിന്റ അന്തിയുടെ നമസ്കാരം നമസ്കരിച്ചു. ആയ്തിന്ന കൌമ്മായ്ക്കു കാദിശാത്താലൂഹായും ഏവൻഗെലിയൊന്നു ശ്ലാമ്മായും ബസമൽക്കായും ധൂപവും കൈമുത്തും മറ്റും ഹാശായുടെ ഭാവം നീക്കി സകലവും ഉണ്ടായിരുന്നു – പാതിരാത്രീ ആയപ്പൊൾ എഴുന്നീറ്റ ഹാശായുടെ നമസ്കാരം മുഴുവനും നമസ്കരിച്ചു. ആയ്തു കഴിഞ്ഞശെഷം അപ്പൊൾ തന്നെ പെരുന്നാളിന്റെ മയ്യലിനുടെ നമസ്കാരം തുടങ്ങി. ആയ്തിനു ധൂപവും മറ്റും മെൽപറഞ്ഞതു പൊലെ ആയിരുന്നു. നമസ്കാരത്തിന്റെ അവസാനത്തിൽ മുറപ്രകാരം കുറുബാന ചൊല്ലി – കുറുബാനയ്ക്കു നുയമ്പില്ലാത്ത സമയ ഉള്ളതു പൊലെ ശ്ലാമ്മായും മറ്റും ഉണ്ടായിരുന്നു. നമസ്കാരം കഴിഞ്ഞു കുറുബാനയ്ക്കു തുടങ്ങുമ്പൊൾ ഏകദെശം നാലു നാഴിക പുലർന്നതായി തൊന്നുന്നു. അന്നു കുറുബാന ചൊല്ലിയ്തു ഗ്രീഗൊറിയൊസ്സു മെത്രാപ്പോലീത്ത ആയിരുന്നു. കുറുബാന കഴിഞ്ഞ അന്നും പെസഹാക്കും വിശുദ്ധ പിതാവും മെല്പട്ടക്കാരര എല്ലാവരും ഭക്ഷണം കഴിച്ചു.

ഉച്ചകഴിഞ്ഞ ശെഷം നമസ്കാരത്തിന്നു ചെന്ന സമയം നടുവിൽ നാട്ടിരുന്ന മരത്തിൽ ഇട്ടിരുന്ന മരകുരിശ എടുത്ത ചുമപ്പു കൊണ്ട ഒരു പട്ടുതൂവാല പിതാവു കയിൽ വിടുർത്തിപിടിച്ച അതിനകത്തു കുരിശു വച്ചു പിതാവു തന്നെ എടുത്ത മദുബഹായിൽ ത്രൊനൊസിമ്മെൽ കൊണ്ടുചെന്നു വച്ചു – അതിന്റെ ശെഷം നടുവിൽ കർക്കബസായുടെ സാദൃശത്തിൽ നാട്ടിരുന്നതിന്റെ പടിഞ്ഞാറെ വശത്തുനിന്നു ഉച്ചനമസ്കാരം തുടങ്ങി – ആയ്തു കഴിഞ്ഞ ശെഷം വിശുദ്ധപിതാവും ശെഷം മെത്രാമ്മാരും പട്ടക്കാറ എല്ലാവരും മദുബഹായിൽ പ്രെവേശിച്ചു മെത്രാമ്മാരു മുതലായ പട്ടക്കാരു മുതലായവരെ എല്ലാവരും അവരവരുടെ അമശവസ്ത്രം ധരിച്ചു പിതാവു മെൽപറഞ്ഞ ചുമന്ന പട്ടു ചുമന്ന തൂവാല കഴുത്തിൽ കെട്ടി മെൽ പറഞ്ഞ കുരിശ എടുത്ത ശീലയൊടു കൂടെ വലത്തെ തൊളിൻമ്മെൽ വച്ച മദുബഹായുടെ തെക്കെവശത്തുകൂടി ഏവൻഗെലിയൊൻ ധൂമകുറ്റി – മുതലായി പള്ളിയുടെ കൊട – കൊടി മെക്കട്ടി മുതലായ ആഘോഷത്തൊടു കൂടി പള്ളിയുടെ തെക്കെ വാതിൽ കടന്നിറങ്ങി പടിഞ്ഞാറെ വശത്തുകൂടി പുറപ്പെട്ടു വടക്കെ വാതുക്കൽ കൂടി പള്ളി അകത്തു പ്രവെശിച്ച നടുവിൽ നാട്ടീരുന്ന കർക്കബസാ എന്നു പറയുന്ന കാലിൽ നിവൃർത്തി വച്ചു 22 1/2 യുടെ നമസ്കാരവും സ്കീപ്പുസായുടെ ക്രമവും തൊടങ്ങി – കുരിശുവച്ചതിന്റെ രണ്ടു വശവും ഒരൊ മെഴുകുതിരികൾ കത്തിച്ചു വച്ചിട്ടുണ്ടായിരുന്നു – ക്രമത്തിന്റെ അവസാനത്തിൽ ഏവൻഗെലിയൊൻ വായിച്ചു – എടത്തെതിലെ കള്ളൻ ദുഷിച്ചു എന്നു പറയുന്ന സമയം തെക്കുവശത്തെ മെഴുകുതിരി കെടുത്തി – കാലസ്തികൾ തകർത്തി എന്നു പറയുന്ന സമയം രണ്ടുവശത്തെ മെഴുകുതിരി വളക്കുകയും കെടുത്തുകയും ചെയ്തു – അതിന്റെ ശെഷം സൊഗദീനാൻ ലസ്ലീബൊ എന്നുള്ള നിറുത്തു ചൊല്ലി പാത്രിയർക്കീസുബാവാ മുതൽ ശെമ്മാശൻമ്മാരു വരെ മുറപ്രകാരം സ്ലീബായുടെ മുമ്പാകെ ധൂപം വച്ചു കുമ്പിട്ടു – അതിന്റെ ശെഷം കുരിശ എടുത്തു നാലുവശത്തെയ്ക്കും തിരിഞ്ഞ ഹുസമറിയാ അൽ അമ്മാ എന്നുള്ള ബാത്തം ചൊല്ലി – പിന്നീടു നാലുവശത്തെക്കും തിരിഞ്ഞു – ഹവുദ മാലാഖൈ ചൊല്ലി – നാലുവശത്തെക്കും കുരിരിശ അഘൈലാഷിച്ചു – പിന്നീടു മുമ്പിൽ പുറത്തെക്കു ആഘൈലാഷിച്ചപ്പൊൾ സ്ലീബാ പിടിച്ചതു പൊലെ സ്ലീബാ വിശുദ്ധപിതാവ എടുത്ത – വായിലെക്ക് സെഹിയൊൻ എന്നുള്ള ഈ നിറുത്തുകൾ ചൊല്ലി. പള്ളിക്കകത്തു തെക്കുവശത്തുകൂടെ പടിഞ്ഞാറൊട്ടു ചുറ്റി വടക്കുവശത്തു കൂടി മദുബഹായിൽ പ്രവെശിച്ചു. സ്ലീബാ ത്രൊനൊസിമ്മെൽ വെച്ച – ചെന്നിനായകവും ചെറുക്കായും കൂട്ടികലർത്തി വെള്ളവും ഒഴിച്ച ഒരു പാത്രത്തിൽ ആക്കി പാത്രം ത്രൊനൊസിമ്മെൽ വച്ചു – കുരിശിന്റെ രണ്ടു കൊമ്പും അതിൽ മുക്കി പനനീർ എടുത്ത ആ പാത്രത്തിൽ കാട്ടി – കുരിശുമ്മെൽ ഒഴിച്ച ആയ്തു കുളിപ്പിച്ചു.

(ശേഷം 30–ാം പേജിൽ)

**അനുസ്മരണം**

# "നിന്റെ ഹിതം പോലെയെന്നെ നിത്യം നടത്തിടണമെ"

ഡോ. എം കുര്യാക്കോസ്, പുല്ലുവഴി

മലങ്കരയിലെ ക്രൈസ്തവഗാന സാഹിത്യത്തിന് ചിരസ്മരണീയമായ സംഭാവനകൾ നൽകിയിട്ടുള്ള ശ്രേഷ്ഠ കലാവല്ലഭനായിരുന്നു മോശവത്സലം ശാസ്ത്രികൾ. പ്രഗത്ഭനായ പ്രസംഗകനും, കവിയും മികച്ച ഗായകനും എഴുത്തുകാരനും ആയിരുന്ന ശാസ്ത്രികൾ രചിച്ച നൂറോളം സുവിശേഷ ഗാനങ്ങളിൽ ഏറെയും മലയാളത്തിലെ ക്രൈസ്തവസഭകൾ പതിറ്റാണ്ടുകളായി ഏറ്റു പാടുന്നവയാണ്. കഷ്ടതകളിലൂടെയും ജീവിത പ്രതിസന്ധികളിലൂടെയും കടന്നുപോകുന്ന വിശ്വാസികൾക്ക് ആശ്വാസവും ആന്ദവും പകരുന്നവയാണ് അദ്ദേഹത്തിന്റെ പാട്ടുകൾ.



ഇമ്പമുള്ള പദവിന്യാസവും ചേതോഹരമായ സംഗീതവും ആകർഷകമായ താളവും സ്വരനിശ്ചയവും അദ്ദേഹത്തിന്റെ ഗാനങ്ങളുടെ പ്രത്യേകതയാണ്. ഗാനരചയിതാവ്, സുവിശേഷ പ്രസംഗകൻ, മധുര ഗായകൻ എന്നീ നിലകളിൽ മാത്രമല്ല അദ്ദേഹം അറിയപ്പെടുന്നത്. ബഹുഭാഷാപണ്ഡിതൻ, സാഹിത്യകാരൻ, സംഗീതജ്ഞൻ, കഥാപ്രസംഗകൻ, ചിത്രകാരൻ എന്നീ നിലകളിലെല്ലാം അദ്ദേഹം തന്റെ വ്യക്തിമുദ്ര പതിപ്പിച്ചിട്ടുണ്ട്. മാത്രമല്ല സാമൂഹ്യപ്രവർത്തനരംഗത്തും അദ്ദേഹം തന്റെ മികവുറ്റ നേതൃത്വപാടവം തെളിയിച്ചിട്ടുണ്ട്. മോശവത്സലത്തിന്റെ സംഗീതചാതുരിയും പാണ്ഡിത്യവും സുവിശേഷഘോഷണരംഗത്തെ പ്രാഗത്ഭ്യവും വാഗ്വൈഭവവും തിരിച്ചറിഞ്ഞ അന്നത്തെ മലങ്കര മെത്രാപ്പോലീത്ത പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് തിരുമേനി (ദിവന്നാസ്യോസ് അഞ്ചാമൻ) 1883-ൽ അദ്ദേഹത്തിന് അനുവദിച്ചു കൊടുത്ത ബഹുമതിയാണ് 'ശാസ്ത്രികൾ'(ശാസ്ത്രിയാർ) എന്ന അഭിനാമം.

നെയ്യാറ്റിൻകരയ്ക്കടുത്ത് തിരുപുരം എന്ന ഗ്രാമത്തിൽ 1847-ലാണ് കഥാനായകൻ ജനിച്ചത്. പിതാവ് അരുളാനന്ദം എന്ന അന്തോണി. അദ്ദേഹത്തിന് ജനിച്ച മകന് മാമോദീസ സമയത്ത് പുരോഹിതൻ കൊടുത്ത പേരാണ് മോശ. കുടുംബപേർ കൂടി ചേർത്ത് മോശവത്സലം എന്ന് അറിയപ്പെട്ടു. ചെറുപ്പത്തിൽ തന്നെ ബാലൻ വേദാദ്ധ്യായനം ആരംഭിച്ചു. ദൈവഭക്തിയും വിനയവും പ്രായത്തിനുപരിയായുള്ള അറിവും ജ്ഞാനവും അദ്ദേഹത്തെ മറ്റുള്ളവരിൽ നിന്ന് വ്യത്യസ്തനാക്കി. 14 വയസ്സായപ്പോഴേക്കും തമിഴ്, മലയാളം, സംസ്കൃതം, ഇംഗ്ലീഷ് എന്നീ ഭാഷകൾ അനായസേന കൈകാര്യം ചെയ്യുവാൻ കഴിയുമായിരുന്നു. ജീവിതകാലമെല്ലാം സുവിശേഷ വേല ചെയ്യുവാനും സമൂഹത്തിലെ അടിച്ചമർത്തപ്പെട്ട ദുർബലവിഭാഗങ്ങൾക്കുവേണ്ടി പൊരുതുവാനും മോശവത്സലം തീരുമാനിച്ചു. 1868-ൽ 21-ാം വയസ്സിൽ റാഹേൽ എന്നു പേരുള്ള സുശീലയും ഭക്തയുമായ യുവതിയെ വിവാഹം കഴിച്ചു. വധുവിന്റെ കഴുത്തിൽ താലികെട്ടിയപ്പോൾ 'സമാധാനമുള്ള ഒരു കുടുംബജീവിതം എനിക്ക് നീ തരണമെ' എന്നു മാത്രമേ താൻ പ്രാർത്ഥിച്ചുള്ളു എന്ന് ശാസ്ത്രികൾ തന്റെ ഡയറിയിൽ കുറിച്ചുവെച്ചിട്ടുണ്ട്. ആ പ്രാർത്ഥന ദൈവം സ്വീകരിച്ചതായി അവരുടെ കുടുംബജീവിതം സാക്ഷ്യപ്പെടുത്തുന്നു.

സംഗീതരചനയും സംഗീതാലാപനവും മോശവത്സലത്തിന്റെ ഏറ്റവും താല്പര്യമുള്ള വിഷയങ്ങളായിരുന്നു. ദക്ഷിണേന്ത്യൻ രാഗങ്ങൾ എല്ലാം തന്നെ വളരെ വേഗം പഠിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞു. മധുരമായി പാടുവാനുള്ള കഴിവും ദൈവം അദ്ദേഹത്തിനു ദാനമായി നൽകിയിരുന്നു. 1872-ൽ പ്രസിദ്ധ സുവിശേഷഗായകനായ വേദനായകശാസ്ത്രികളുടെ മകൻ തിരുവനന്തപുരത്തെ സദസ്സിൽ ഒരു ഗാനശുശ്രൂഷ നടത്തി. മൂന്നു വാദ്യോപകരണങ്ങൾ ഒരേ സമയം ഉപയോഗിച്ചാണ് അയാൾ പാടിയത്. ഇതു കണ്ടപ്പോൾ മോശവത്സലത്തിന് ഏറെ ഉത്സാഹമായി. തന്നെ പാട്ടു പഠിപ്പിക്കാമോ എന്ന് അദ്ദേഹം ഗായകനോട് അപേക്ഷിച്ചു. "നിനക്ക് പഠിക്കുവാൻ അർഹതയുമില്ല, അതിനുള്ള കഴിവുമില്ല" എന്ന് കളിയാക്കി പറഞ്ഞ് മോശവത്സലത്തെ അയാൾ തിരിച്ചയച്ചു. മനസ്സിൽ മുറിവേറ്റുവെങ്കിലും മോശ നിരാശനായില്ല. ഉടൻ തന്നെ സദസ്സിൽ പോയിരുന്ന് പ്രാർത്ഥനയോടുകൂടെ മലയാളത്തിൽ

ഒരു ഗാനം രചിച്ചു. മീറ്റിംഗ് അവസാനിക്കുന്നതിനു മുമ്പ് തന്നെ ആ പാട്ട് സദസ്സിൽ പാടി കേൾപ്പിച്ചു. കർണ്ണാടകരാഗത്തിൽ അതിമനോഹരമായി പാടിയ അദ്ദേഹത്തെ എല്ലാവരും അഭിനന്ദിച്ചു. ഈ അനുഭവമായിരുന്നു അദ്ദേഹത്തിന്റെ ഗാനരചനകൾക്ക് ആരംഭം കുറിക്കുവാൻ ഇടയാക്കിയതെന്ന് അദ്ദേഹം എഴുതിയിട്ടുണ്ട്.

സുവിശേഷഘോഷണവും സഭാസേവനവും ഒരു തപസ്യയായി കരുതിയ അദ്ദേഹം ഗ്രീക്ക്, ലാറ്റിൻ, അറബി ഭാഷകളിൽ ഇതിനിടെ പ്രാവീണ്യം നേടി. ഇംഗ്ലീഷ് പാട്ടുകളും സംഗീതവും വയലിൻ, മൃദംഗം മുതലായ വാദ്യോപകരണങ്ങളുടെ പ്രയോഗവും അഭ്യസിച്ചു. കുറെക്കാലം കോട്ടയം എം.ഡി. സെമിനാരിയിൽ അദ്ധ്യാപകനായി സേവനം അനുഷ്ഠിച്ചിട്ടുണ്ട്. ചിത്രരചനയിലും മോശവത്സലം പ്രാവീണ്യം നേടി. ഇക്കാലയളവിൽ അനേകം ഗാനങ്ങൾ മലയാളത്തിലേക്ക് മൊഴിമാറ്റം നടത്തുകയും ചെയ്തു. സംസ്കൃതത്തിലും തമിഴിലും അദ്ദേഹം ഗാനങ്ങൾ എഴുതിയിട്ടുണ്ട്.

മോശവത്സലം - റാഹേൽ ദമ്പതികൾക്ക് ദൈവം പത്ത് സന്താനങ്ങളെ നൽകി. സഭയിലും സമൂഹത്തിലും വളരെ ഉത്സാഹത്തോടെ വേല ചെയ്യുന്ന അവസരത്തിൽ അദ്ദേഹത്തിന്റെ ഏറ്റവും ഇളയ മകൻ പാമ്പുകടിയേറ്റു മരിച്ചു. നിനച്ചിരിക്കാത്ത സമയത്ത് വന്നുചേർന്ന ആ ദുരന്തത്തിൽ സ്തംഭിച്ച് കുറേ നിമിഷത്തേക്ക് അദ്ദേഹം തളർന്നുപോയി. തീവ്രമായ ദുഃഖഭാരത്താൽ അതീവയാതന അനുഭവിച്ച അദ്ദേഹം അവസാനം ഒരു നിഗമനത്തിൽ എത്തിച്ചേർന്നു. ഇത് ദൈവഹിതം തന്നെയാണ്, വഴിനടത്തുന്ന ദൈവത്തിന്റെ തിരുവിഷ്ടത്തിനു മുന്നിൽ അദ്ദേഹം മുട്ടുകൾ മടക്കി. എന്റെ ഇഷ്ടമല്ല, അപ്പാ നിന്റെ ഇഷ്ടം തന്നെ നടക്കേണമെ എന്ന് ഏറ്റു പറഞ്ഞു. പുത്രവിയോഗ ദുഃഖത്തിന്റെ ഗത്സമന തോട്ടത്തിൽ ദൈവത്തിന്റെ തേജസ്സുള്ള മുഖം മോശവത്സലം ദർശിച്ചു. "ഇമ്പമുള്ള ജീവിതവും ധനവും മാനങ്ങളും സുഖസൗകര്യങ്ങളും അടിയൻ ചോദിക്കുന്നില്ല... നിരപ്പുള്ള വഴിയായാലും ഇടുങ്ങിയ വഴിയായാലും മുന്നോട്ടു പോകുവാൻ നിന്റെ കൃപ എനിക്കു മതി. കണ്ണുനീർക്കടലിൽ മുങ്ങിത്താഴുമ്പോഴും ഭാഗ്യങ്ങൾ താലോലിക്കുമ്പോഴും നിന്നിൽ തന്നെ ഞാൻ ആശ്രയിക്കും. കൂരിരുൾ താഴ് വരയിൽ കൂടി കടന്നു പോയാലും എനിക്ക് നിന്റെ ആശീർവാദം മാത്രം മതി. പകൽ മേഘസ്തംഭത്തിലും രാത്രി അഗ്നിസ്തംഭത്തിലും നീ എന്നെ വഴി നടത്തേണമെ. നിന്റെ തിരുനാമം നിമിത്തം ഞാൻ നീതി പാതയിൽ കൂടി ഗമിക്കുവാൻ എനിക്ക് കൃപ ചെയ്യേണമെ........." അങ്ങനെ ലക്ഷോപലക്ഷം ക്രൈസ്തവർ ഏറ്റുപാടുന്ന "നിന്റെ ഹിതം പോലെയെന്നെ.. നിത്യം നടത്തേണമെ... എന്റെ ഹിതം പോലെയല്ല, എൻ പിതാവെ എൻ യഹോവേ" എന്നാരംഭിക്കുന്ന ഹൃദയസ്പർശിയായ ഗാനം അദ്ദേഹത്തിന്റെ തൂലികയിൽ നിന്ന് പിറന്നു വീണു. 1863-ലാണ് ഈ ഗാനം രചിക്കപ്പെട്ടത് എന്ന് കരുതുന്നു.

ഓമനപുത്രന്റെ ദേഹവിയോഗത്തിനു ശേഷം ശാസ്ത്രികൾ ഒരു സന്യാസജീവിതമാണ് നയിച്ചത്. ക്രിസ്തുവിൽ മരിച്ച തന്റെ പ്രിയപുത്രൻ കർത്താവിന്റെ കാഹളധ്വനിയുടെ ശബ്ദം കേട്ട് അന്ത്യനാളിൽ പുനരുത്ഥാനം ചെയ്യുമെന്നും അപ്പോൾ അവന്റെ പൊന്നുമുഖം വീണ്ടും കാണാമെന്നും മോശവത്സലം പ്രത്യാശിച്ചു. കനത്ത ദുഃഖത്തിന്റെ കയ്പുനീർ പാനം ചെയ്തുകൊണ്ടിരുന്ന നാളുകളിൽ അദ്ദേഹം രചിച്ച ധ്യാനഗ്രന്ഥമാണ് 'ധ്യാനമാലിക' പതിനാറു ഭാഗങ്ങളിലുള്ള 32 ഗീതങ്ങളാണ് ഇതിന്റെ ഉള്ളടക്കം.

അനുഗ്രഹീത ഗാനരചയിതാവായ മോശവത്സലം ഏകദേശം നൂറോളം ക്രിസ്തീയ ഗാനങ്ങൾ രചിച്ചിട്ടുണ്ട്. ഏറ്റവും ഭക്തി ദായകവും വിശ്വാസ തീക്ഷ്ണതയുമുള്ള ആ സുവിശേഷഗീതങ്ങൾ അനേകം പേർക്ക് ആശ്വാസപ്രദവും പ്രത്യാശാജനകവുമായി ഇന്നും ജീവിക്കുന്നു. മഹത്വപ്രഭു മരിച്ച വൻകുരിശേ.... യരുശലേമിൻ ഇമ്പവീടെ ... അനുഗ്രഹത്തോടെ ഇപ്പോൾ അയയ്ക്ക ... ജയിക്കുമേ സുവിശേഷ ലോകം ജയിക്കുമേ .. ദേഹം മണ്ണാകും മുമ്പെ തേടിക്കൊൾക.... എനിക്കായ് പിളർന്ന പാറ ... ആശിഷമാരി ഉണ്ടാകും... എന്നിങ്ങനെ പ്രസിദ്ധിയാർജ്ജിച്ച ഏറെ ജനപ്രിയഗാനങ്ങൾ ശാസ്ത്രികൾ രചിച്ചവയോ മറ്റു ഭാഷകളിൽ നിന്ന് അദ്ദേഹം വിവർത്തനം ചെയ്തവയോ ആണ്. തിരുവിതാംകൂർ രാജാവായിരുന്ന ശ്രീമൂലം തിരുനാൾ മഹാരാജാവ് അദ്ദേഹത്തിന്റെ ഗാനാലാപനത്തിൽ ആകൃഷ്ടനായി അദ്ദേഹത്തെ കൊട്ടാരഗായകനായി അംഗീകരിച്ചു.

ബഹുമുഖ പ്രതിഭാശാലിയായിരുന്ന മോശവത്സലം 1913-ൽ രോഗബാധിതനായി. തളർവാതം മൂലം വലതുകൈക്ക് സ്വാധീനത ഇല്ലാതായി. അപ്പോൾ ഇടതുകൈകൊണ്ട് എഴുതാനാരംഭിച്ചു. "എല്ലുപോലുണങ്ങിപോയേൻ, ജീവനില്ലാതായേൻ.... ഏറേ ശക്തിയുള്ള കാറ്റേ വന്ന് നീ ഊതുക. എനിക്ക് ശക്തി പകരുക" എന്ന് കവി പരിശുദ്ധാത്മാവിനോട് പ്രാർത്ഥിച്ചു. ക്രിസ്തീയ പ്രത്യാശയോടും ദീർഘക്ഷമയോടും കൂടെ സുദീർഘനാൾ തന്റെ അസുഖങ്ങളെ അദ്ദേഹം നേരിട്ടു. 1916 ഫെബ്രുവരി 20-ാം തീയതി ആ ദിവ്യതേജോഗോളം എരിഞ്ഞടങ്ങി.. നിത്യതയിൽ പ്രവേശിച്ചു. തിരുവനന്തപുരം എൽ. എം. എസ്. സെമിത്തേരിയിൽ അന്ത്യവിശ്രമം കൊള്ളുന്നു.

മധുരഗായകൻ മരിച്ചിട്ട് നൂറുവർഷം തികയുന്നു. പക്ഷേ അദ്ദേഹത്തിന്റെ ഇമ്പഗാനങ്ങൾ തലമുറകൾ ഏറ്റു പാടുന്നു. സുവിശേഷ വയലിലെ അണയാത്ത ദീപമായിരുന്നു മോശവത്സലം ശാസ്ത്രികൾ.

ലേഖനം

പ്രൊഫ. ഡോ. ചെറിയാൻ തോമസ്

# ദശാംശദാനം: ദൈവത്തോടുള്ള കടപ്പാടിന്റെ അടയാളം

മലാഖി പ്രവാചകന്റെ പുസ്തകം 3-ാം അദ്ധ്യായം 8 മുതൽ 11 വരെയുള്ള വാക്യങ്ങളിൽ ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു. 'മനുഷ്യനു ദൈവത്തെ തോൽപ്പിക്കാമോ? എങ്കിലും നിങ്ങൾ എന്നെ തോൽപ്പിക്കുന്നു. ഏതിൽ ഞങ്ങൾ നിന്നെ തോൽപ്പിക്കുന്നു എന്നു നിങ്ങൾ ചോദിക്കുന്നു. ദശാശംത്തിലും വഴിപാടിലും തന്നെ. ഈ ജാതി മുഴുവനും എന്നെ തോൽപ്പിക്കുന്നതുകൊണ്ട് നിങ്ങൾ ശാപഗ്രസ്തരാകുന്നു. എന്റെ ആലയത്തിൽ ആഹാരം ഉണ്ടാക്കേണ്ടതിന് നിങ്ങൾ ദശാംശം മുഴുവനും ഭണ്ഡാരത്തിലേക്ക് കൊണ്ടുവരുവീൻ, ഞാൻ നിങ്ങൾക്ക് ആകാശത്തിന്റെ കിളിവാതിലുകളെ തുറന്ന് സ്ഥലം പോരാതെ വരുവോളം നിങ്ങളുടെ മേൽ അനുഗ്രഹം ചൊരിയുകയില്ലയോ? എന്നിങ്ങനെ നിങ്ങൾ ഇതിനാൽ എന്നെ പരീക്ഷിപ്പിൻ എന്നു സൈന്യങ്ങളുടെ യഹോവ അരുളിച്ചെയ്യുന്നു.'

ദശാംശ ദാനത്തെക്കുറിച്ച് ഏറ്റവും വ്യക്തമായി പ്രതിപാദിക്കുന്ന വി. വേദപുസ്തകത്തിലെ ഒരു ഭാഗമാണ് ഈ വാക്യങ്ങൾ. ദശാംശദാനത്തെക്കുറിച്ച് ഇവിടെ പറയുന്ന ചിന്തകൾ ഗൗരവമായി എടുക്കാത്തതുകൊണ്ട് മനുഷ്യൻ പാപത്തിലേക്ക് വഴുതി വീഴുകയും, അനുഗ്രഹങ്ങൾ നഷ്ടപ്പെടുത്തുകയും ശാപങ്ങൾ വരുത്തിവയ്ക്കുകയും ചെയ്യുന്നു.

**ദശാംശ ദാനം എന്നതുകൊണ്ട് ഉദ്ദേശിക്കുന്നതെന്ത്?**

ദശാംശം എന്നാൽ പത്തിൽ ഒന്നാണെന്ന് എല്ലാവർക്കും അറിയാം. നമുക്കുള്ളതെല്ലാം ദൈവത്തിന്റെ ദാനമാകയാൽ അതിന്റെ ഒരു വീതം ദൈവത്തിനായി മാറ്റിവയ്ക്കണമെന്നാണ് വി. വേദപുസ്തകം നമ്മെ പഠിപ്പിക്കുന്നത്. 'നിലത്തിലെ വിത്തിലും വൃക്ഷത്തിന്റെ ഫലത്തിലും ദേശത്തിലെ ദശാംശം ഒക്കെയും യഹോവയ്ക്കുള്ളത്. അത് യഹോവയ്ക്ക് വിശുദ്ധം. ആരെങ്കിലും തന്റെ ദശാംശത്തിലെ ഏതാനും വീണ്ടെടുക്കുന്നു എങ്കിൽ അതിനോട് അഞ്ചിൽ ഒന്നുകൂടെ ചേർത്തു കൊടുക്കണം. മാടാകട്ടെ, ആടാകട്ടെ എല്ലാറ്റിലും പത്തിലൊന്ന് യഹോവയ്ക്ക് വിശുദ്ധമായിരിക്കണം.' (ലേവ്യ. 27:30-32) സീനായ് പർവ്വതത്തിൽ വെച്ച് യഹോവ മോശ മുഖാന്തിരം കൊടുത്ത കല്പനയാണ് ഇത്. ഇതിനു മുമ്പുതന്നെ, യാക്കോബ് ബഥേലിൽ യാഗപീഠം പണിതിട്ട് ദൈവവുമായി ഉടമ്പടി ചെയ്യുമ്പോൾ 'നീ എനിക്കു തരുന്ന സകലത്തിലും ഞാൻ നിനക്കു ദശാംശം തരും' എന്ന് ദൈവത്തിന് വാക്കു കൊടുക്കുന്നുണ്ട് (ഉല്പത്തി 28:22). അത്യുന്നതന്റെ പുരോഹിതനായ മൽക്കീസദേക്കിന് അബ്രഹാം ദശാംശം കൊടുത്തു



എന്ന് എബ്രായ ലേഖനത്തിലും പറഞ്ഞിരിക്കുന്നു. (7:2) ദൈവം തരുന്ന ആരോഗ്യത്തിന്റെയും സമയത്തിന്റെയും ദശാംശവും കൊടുക്കുവാൻ നാം ബാധ്യസ്ഥരാണ്.

പുരോഹിത വർഗ്ഗമായ ലേവ്യരും ദശാംശം കൊടുക്കണം എന്ന് കല്പനയിൽ പ്രത്യേകം പറയുന്നുണ്ട്.

'നീ ലേവ്യരോടു പറയേണ്ടത് എന്തെന്നാൽ, യിസ്രായേൽ മക്കളുടെ പക്കൽനിന്നും ഞാൻ നിങ്ങളുടെ അവകാശമായി നിങ്ങൾക്കു തന്നിരിക്കുന്ന ദശാംശം അവരോടു വാങ്ങുമ്പോൾ ദശാംശത്തിന്റെ പത്തിലൊന്ന് നിങ്ങൾ യഹോവയ്ക്ക് ഉദച്ചാർപ്പണമായി അർപ്പിക്കേണം' (സംഖ്യ. 18:26)

ലേവ്യരായിരുന്നു ദശാംശം വാങ്ങുവാൻ അവകാശപ്പെട്ടവർ എന്നതുകൊണ്ട് 'ദശാംശത്തിന്റെ ദശാംശം, ലേവ്യർ നമ്മുടെ ദൈവത്തിന്റെ ആലയത്തിലെ ഭണ്ഡാര ഗൃഹത്തിന്റെ അറകളിൽ കൊണ്ടുചെല്ലണം' എന്ന് നെഹമ്യാവും ഉദ്ബോധിപ്പിക്കുന്നുണ്ട്. (നെഹമ്യാവ് 10:38)

ദശാംശം നൽകേണ്ടതിന്റെ ആവശ്യകത നമ്മുടെ കർത്താവും പറയുന്നു. 'കപടഭക്തിക്കാരായ ശാസ്ത്രിമാരും പരീശന്മാരുമായുള്ളോരേ നിങ്ങൾക്ക് ഹാ കഷ്ടം; നിങ്ങൾ തുളസി ചതകുപ്പ ജീരകം ഇവയിൽ പതാരം (ദശാംശം) കൊടുക്കുകയും ന്യായം കരുണ വിശ്വസ്തത ഇങ്ങനെ ന്യായപ്രമാണത്തിൽ ഘനമേറിയവ ത്യജിച്ചു കളയുകയും ചെയ്യുന്നു. ഇതു ചെയ്യുകയും അതു ത്യജിക്കാതിരിക്കുകയും വേണം.' (മത്തായി. 23:23)

**ദശാംശം നൽകാതിരിക്കുന്നത് പാപമാണ്**

കല്പന ലംഘനമാണ് പാപം. ദൈവം മോശമുഖാന്തിരം നൽകിയ കല്പനകളിൽ ഉൾപ്പെട്ടതാണ് ദശാംശദാനം. (ലേവ്യ. 27:34) സഭയുടെ ഏഴു കല്പനകളിൽ ദശാംശദാനവും ഉൾപ്പെടുന്നു. കുമ്പസാരിക്കണം, കുർബ്ബാന അനുഭവിക്കണം, നോമ്പു നോൽക്കണം തുടങ്ങിയ സഭയുടെ കല്പനകളിൽ ഏഴാമത്തെ കല്പനയാണ് ദശാംശം കൊടുക്കണം എന്നത്. ദൈവകല്പനയോ സഭയുടെ കല്പനയോ അനുസരിക്കാതിരിക്കുന്നത് കുമ്പസാരത്തിൽ ഏറ്റു പറഞ്ഞ് ഉപേക്ഷിക്കേണ്ടതായ പാപമാണ്. ദശാംശം മാറ്റിവയ്ക്കാതെ അത് സ്വന്തം ആവശ്യത്തിന് ഉപയോഗിക്കുന്നത് ദൈവത്തിന്റെ വീതം മോഷ്ടിക്കുന്നതിന് തുല്യമാണ്. അങ്ങനെ, 'മോഷ്ടിക്കരുത്' എന്ന കല്പനകൂടി ലംഘിക്കുവാൻ ഇടവരും. അതുകൊണ്ടാണ് ദശാംശം സ്വന്തം ആവശ്യത്തിനെടുത്താൽ അഞ്ചിൽ ഒന്ന് അധികമായി കൊടുക്കണം എന്ന് യഹോവ കല്പിച്ചത്.

**ദശാംശം മാറ്റിവയ്ക്കുന്നതുകൊണ്ടുള്ള ഗുണങ്ങൾ**

ഈ ലേഖകൻ ഒരു ദേവാലയത്തിൽ പ്രസംഗമദ്ധ്യേ ദശാംശ ദാനത്തെക്കുറിച്ച് പറയുവാൻ ഇടയായി. പ്രസംഗം കഴിഞ്ഞ് ഇറങ്ങിയപ്പോൾ ഒരു സ്നേഹിതൻ വന്നുപറഞ്ഞ ആശയം വളരെ ശ്രദ്ധേയമായി തോന്നി. അദ്ദേഹം ഇങ്ങനെയാണ് പറഞ്ഞത്. "നാം ദശാംശം മാറ്റിവച്ചാൽ, ദേവാലയത്തിൽ നിന്നും ഏതു പിരിവു വന്നാലും നമുക്കു വിഷമിക്കാനില്ല. കാരണം നമ്മുടെ സ്വന്തത്തിൽ നിന്നും ഒന്നും കൊടുക്കേണ്ടി വരുന്നില്ല. മാറ്റിവെച്ച വീതത്തിൽ നിന്നും കൊടുത്താൽ മതി. ഏതെങ്കിലും സഹായം ചോദിച്ചു വരുന്നവർക്കും അതിൽ നിന്നു തന്നെ കൊടുക്കാം." ദശാംശം മാറ്റിവയ്ക്കുന്നതിന്റെ പ്രയോജനം ഈ സ്നേഹിതന്റെ വാക്കുകളിൽ തന്നെ വ്യക്തമാണ്.

**പള്ളിയിൽ നിന്നും വരുന്ന കവറുകൾ**

പള്ളിയിൽ നിന്നും ഓരോ സമയത്തും വിവിധ പ്രസ്ഥാനങ്ങളുടെ ധനശേഖരണാർത്ഥം എട്ടുപത്ത് കവറുകൾ ഒരു വർഷം തന്നെ നമ്മുടെ ഭവനങ്ങളിൽ എത്താറുണ്ട്. കാതോലിക്കാ നിധി, ഭദ്രാസന നിധി, സൺഡേസ്കൂൾ കവർ, മർത്തമറിയം സമാജ നിധി, മിഷൻ സൺഡേ, സെമിനാരിദിന കവർ തുടങ്ങിയവയ്ക്ക് പുറമെ ഇടവകയിൽ നിന്നുള്ള ജന്മദിന കവർ, വിവാഹ വാർഷിക സ്തോത്രം, ക്രിസ്തുമസ് കവർ, ഇടവകദിന പിരിവ് തുടങ്ങിയ വേറെയും. ഓരോ കവറും വരുമ്പോൾ ബുദ്ധിമുട്ടുണ്ടാവുക സ്വാഭാവികം. എന്നാൽ ദൈവത്തിന്റെ വിഹിതമായ ദശാംശം മാറ്റി വച്ചിട്ടുണ്ടെങ്കിൽ നമ്മെ സ്പർശിക്കാതെ ഈ പിരിവുകൾ എല്ലാം കൊടുക്കുവാൻ സാധിക്കും. ഒരു വർഷത്തെ ദശാംശം എന്നു പറയുമ്പോൾ ഭവനത്തിലെ ശരാശരി ഒരു മാസത്തെ വരുമാനത്തിൽ അധികം വരും. ഭവനത്തിൽ എത്രപേർക്കു വരുമാനമുണ്ടോ അത്രയും പേരുടെ വരുമാനത്തിന്റെയും ദശാംശം ദൈവത്തിനവകാശപ്പെട്ടതാണെന്നു മനസ്സിലാക്കണം.

ഒരു ദിവസത്തെ ശരാശരി വരുമാനം മാത്രമേ കാതോലിക്കാദിന പിരിവായി ചോദിക്കുന്നുള്ളൂ. സഭാമേലദ്ധ്യക്ഷനായ പ. കാതോലിക്കാ ബാവായുടെ ഈ കല്പന പൂർണ്ണമായി അനുസരിക്കുമ്പോൾ തന്നെ എത്രമാത്രം ഐശ്വര്യമായിരിക്കും നമ്മുടെ ഭവനങ്ങളിൽ ഉണ്ടാകുക. പള്ളിയിൽ നിന്നും ലഭിക്കുന്ന എല്ലാ കവറുകളിലും ഓരോ ദിവസത്തെ വരുമാനം നിക്ഷേപിച്ചാലും പിന്നെയും ദശാംശ വിഹിതം നമ്മുടെ കൈയ്യിൽ ബാക്കിയു

ണ്ടാകും. എത്രയോ കഷ്ടപ്പെടുന്നവർക്ക് സഹായം ചെയ്യുവാൻ സാധിക്കും!

ഒരു നേരമെങ്കിലും ഭക്ഷണം കഴിക്കുവാൻ ബുദ്ധിമുട്ടുന്നവർ നമ്മുടെ ചുറ്റും ധാരാളമുണ്ട് എന്ന വസ്തുത, അന്വേഷിച്ചിറങ്ങുമ്പോൾ മനസ്സിലാകും. സാമ്പത്തിക ബുദ്ധിമുട്ടുള്ളവർ ചികിത്സയ്ക്കു പണം കണ്ടെത്തുവാൻ പലപ്പോഴും വളരെയധികം വിഷമിക്കുന്നുണ്ട്. അതുപോലെ തന്നെ പലരും പ്രയാസം അനുഭവിക്കുന്ന ഒരു മേഖലയാണ് വിദ്യാഭ്യാസം. ആഗ്രഹിക്കുന്ന വിദ്യാഭ്യാസം നേടുവാൻ കുട്ടികളും അവരുടെ മാതാപിതാക്കളും സാമ്പത്തികമായി പ്രയാസപ്പെടുമ്പോൾ നമ്മുടെയൊക്കെ കൈത്താങ്ങ് വലിയ ആശ്വാസമാകും. സ്വന്തമായി ഒരു ഭവനത്തിനും പെൺമക്കളുടെ വിവാഹത്തിനും പണം തടസ്സമായി നിൽക്കുന്ന അനേകർ നമ്മുടെ ചുറ്റിലുമുണ്ടാകും. അവരെയൊക്കെ സഹായിക്കുമ്പോൾ അവരുടെ മനസ്സിന്റെ ആശ്വാസം നമുക്ക് അനുഗ്രഹത്തിനു കാരണമാകും.

നമ്മുടെ സ്വന്തം ഇവകയിൽ പ്രത്യേകമായ പണികളോ പദ്ധതികളോ നടക്കുന്നുണ്ടെങ്കിൽ ദശാംശത്തിന്റെ ബാക്കിഭാഗംകൂടി തൽക്കാലം പള്ളി ആവശ്യത്തിനായി കൊടുക്കാം. ഇങ്ങനെ, നമ്മുടെ സ്വത്തിലോ, സമ്പത്തിലോ സ്പർശിക്കുകപോലും ചെയ്യാതെ ദൈവത്തിനുള്ള വിഹിതം കൊണ്ടുതന്നെ വളരെയധികം പുണ്യങ്ങൾ ചെയ്യുവാൻ സാധിക്കും. ദശാംശം കണക്കുകൂട്ടി മാറ്റിവയ്ക്കുമ്പോഴാണ് പലരും ദശാംശത്തിന്റെ സിംഹഭാഗവും അപഹരിക്കുകയാണ് എന്ന് തിരിച്ചറിയുന്നത്.

**ദശാംസം പ്രോത്സാഹിക്കപ്പെടാത്തത് എന്തുകൊണ്ട്?**

ദശാംശം കൊടുക്കേണ്ടതിന്റെ ആവശ്യകതയെക്കുറിച്ചോ, അതുകൊടുക്കാതിരുന്നാൽ വരാവുന്ന ഭവിഷത്തുകളെക്കുറിച്ചോ വിശ്വാസികൾ ബോധവാന്മാരല്ല, അഥവാ, ഉത്തരവാദിത്വപ്പെട്ടവർ ആവശ്യമായ നിർദ്ദേശങ്ങളോ പ്രോത്സാഹനമോ സമ്മർദ്ദമോ നൽകുന്നില്ല എന്നതും ഒരു വസ്തുതയാണ്. വ്യാപകമായ ഒരു ബോധവത്ക്കരണം നടക്കുകയാണെങ്കിൽ വിശ്വാസികൾക്കു സന്തോഷവും സമാധാനവും ലഭിക്കുവാനുള്ള സാഹചര്യം സംജാതമാകും. ദശാംശദാനം പ്രോത്സാഹിപ്പിക്കുമ്പോൾ സഭയിൽ ഇന്നു നിലവിൽ, നിയമനത്തിനും പ്രവേശനങ്ങൾക്കും മറ്റുമുള്ള 'സംഭാവന' പരിപാടി പൂർണ്ണമായും നിർത്തൽ ചെയ്യണം.

ദശാംശദാനത്തിൽ രണ്ടുകാര്യങ്ങൾകൂടി ശ്രദ്ധിക്കേണ്ടതുണ്ട്. ദശാംശം സ്വന്തം കുടുംബത്തിലുള്ളവർക്കും ബന്ധുക്കൾക്കും വീതിച്ചു കൊടുക്കാനുള്ളതല്ല. അതിനാവശ്യമായ തുക സ്വന്തം ഫണ്ടിൽ നിന്നുതന്നെ കണ്ടെത്തണം. രണ്ടാമതായി, ദശാംശം ദൈവത്തോടുള്ള ഒരു നന്ദി പ്രകടനമാണ്. എന്തെങ്കിലും പകരം പ്രതീക്ഷിച്ചുകൊണ്ടാകരുത്. ഞാൻ നേടുന്നതിൽ ഒക്കെയും പതാരം കൊടുക്കുന്നു എന്ന് ഗർവ്വോടെ പ്രാർത്ഥിച്ച പരീശൻ അനുഗ്രഹം പ്രാപിക്കാതെ മടങ്ങിയ കഥ നാം മറക്കരുത്.

ദൈവത്തിന്റെ വിഹിതം അപഹരിച്ച് ആദിമ സഭയിലെ അനന്യാസ് – സഫീറാ ദമ്പതികൾക്കുണ്ടായ അനുഭവം പരോക്ഷമായി അനുഭവിച്ചുകൊണ്ടിരിക്കുന്നവരാണ് നാം എങ്കിൽ നമുക്കൊരു തിരിച്ചുപോക്കുണ്ടാകണം. തന്നെയല്ല, സഭയുടെയും ഇടവകയുടെയും അയൽക്കാരുടെയും ആവശ്യങ്ങൾ കൂടിവരുന്ന സാഹചര്യങ്ങളിൽ ദശാംശത്തിൽ അധികം നൽകുന്നത് ഏറ്റവും അനുഗ്രഹപ്രദമാകും.

## സൂബോറോ 2015



ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനം പന്തളം ഡിസ്ട്രിക്റ്റിന്റെ നേതൃത്വത്തിൽ 2015 ഡിസംബർ 13ന് മാന്തളിർ സെന്റ്തോമസ് ഓർത്തഡോക്സ് ദേവാലയത്തിൽ വെച്ച് സൂബോറോ 2015 യുവജന സംഗമം നടത്തി. വെരി റവ. ഫാ. ജോൺ ദാനിയേൽ കോർ എപ്പിസ്കോപ്പായുടെ അദ്ധ്യക്ഷതയിൽ കൂടിയ യോഗം യുവജന പ്രസ്ഥാന കേന്ദ്ര ജനറൽ സെക്രട്ടറി ഫാ. പി. വൈ. ജെസ്സൻ ഉദ്ഘാടനം ചെയ്തു. മുഖ്യാതിഥി ഫാ. ജോൺ ചൊല്ലനി കപ്പുച്ചിൻ മുഖ്യപ്രഭാഷണം നടത്തി. യോഗത്തിൽ ഫാ. കെ. ഒ. ഫിലിപ്പ് കോർ എപ്പിസ്കോപ്പാ, വെരി. ഫാ. ജോൺ പി. ഉമ്മൻ, ഫാ. ഏബ്രഹാം കോശി കുന്നുംപുറത്ത്, ജോബിൻ കെ. ജോർജ്ജ്, അനീഷ് മാരാമൺ, ഡോ. റോബിൻ സാമുവേൽ എന്നിവർ പ്രസംഗിച്ചു.



സമകാലീനം

സജി പട്ടരുമഠം

# അസഹിഷ്ണുതകളെ തിരിച്ചറിയണം

മനുഷ്യത്വവും ബഹുസ്വരതയും മതേതരത്വവുമാണ് ഇന്ത്യൻ ദേശീയതയുടെ മുഖമുദ്ര. പക്ഷെ, അടുത്ത കാലങ്ങളിൽ ഇന്ത്യയിലുണ്ടായ ചില സംഭവങ്ങൾ മതേതരത്വത്തിന് മുറിവേൽപ്പിക്കുന്നുവോ എന്ന് നാം സംശയിക്കേണ്ടിയിരിക്കുന്നു. എല്ലാ സംസ്കാരങ്ങളേയും സ്വാംശീകരിക്കുന്നതാണ് ഇന്ത്യൻ സമൂഹത്തിന്റെ പ്രത്യേകത. നാനാത്വങ്ങളും വൈജാത്യങ്ങളും ഇന്ത്യ എക്കാലവും സ്വീകരിച്ചിട്ടുണ്ട്. സഹിഷ്ണുതയുടെ മനസ്സ് എല്ലാ ഭാരതീയരിലും ഉള്ളതുകൊണ്ടാണ് ഇന്ത്യൻ നാഗരികത അയ്യായിരത്തോളം വർഷം പിന്നിട്ടത്. എന്നാൽ ഇന്ന് രാജ്യത്ത് അസഹിഷ്ണുതയുടെ വിത്തുകൾ പാകുന്ന പല സംഭവങ്ങളും ഉണ്ടായിരിക്കുന്നു. ദാദ്രി സംഭവവും കൽബുർഗിയുടെ കൊലപാതകവും വർഗീയത ചീറ്റുന്ന പ്രസ്താവനകളും ഇതിനൊക്കെ ഉദാഹരണങ്ങളാണ്. ഇത്തരം സംഭവങ്ങൾക്കെതിരെ നമ്മുടെ രാഷ്ട്രപതി പ്രണബ്മുഖർജി ശക്തമായ മുന്നറിയിപ്പ് നൽകി എന്നത് കാര്യങ്ങളുടെ ഗൗരവം വർദ്ധിപ്പിക്കുന്നു. അസഹിഷ്ണുത ഒരു രോഗമായി വളരുക മാത്രമല്ല എതിർ ശബ്ദമില്ലാത്ത ഒരു സമൂഹത്തെ വാർത്തെടുക്കുകയാണ് ലക്ഷ്യമെന്ന് ചില നേതാക്കളുടെ പ്രസ്താവനകൾ സൂചന നൽകുന്നു. യോഗ അനുഷ്ഠിക്കുവാൻ വിസമ്മതിക്കുന്നവർ, സൂര്യനമസ്കാരം ചെയ്യാത്തവർ, ബീഫ് കഴിക്കുന്നവർ ഇവരൊക്കെ പാക്കിസ്ഥാനിൽ പോകണമെന്ന പ്രവീൺ തൊഗാഡിയായുടെ പ്രസ്താവന ഏറെ വിമർശനം ഏറ്റുവാങ്ങി. ഇതൊരുതരം ഫാസിസ്റ്റ് നിലപാടാണ്. ഇന്ത്യൻ ഭരണഘടന വിഭാവനം ചെയ്യുന്ന വ്യക്തി സ്വാതന്ത്ര്യത്തിനുമേലുള്ള ഇത്തരം കടന്നുകയറ്റങ്ങൾ അംഗീകരിക്കുവാൻ ആർക്കും കഴിയുകയില്ല. ഏറെ സഹവർത്തിത്വം നിലനിൽക്കുന്ന നമ്മുടെ കേരളത്തിൽ പോലും ഇതിന്റെ അലയൊലികൾ ഉണ്ടായി. കോഴിക്കോട് രണ്ട് തൊഴിലാളികളെ രക്ഷിക്കാൻ ശ്രമിച്ച് തന്റെ ജീവൻ നഷ്ടപ്പെട്ട നൗഷാദിന്റെ മരണത്തിനു പോലും വർഗീയതയുടെ നിറം കൊടുത്ത സാഹചര്യത്തെക്കുറിച്ച് നാം ചിന്തിക്കേണ്ടിയിരിക്കുന്നു. ഇത്തരം നിരവധി സംഭവങ്ങൾ ഭാരതത്തിൽ ഉണ്ടായിട്ട് അതിനെ ശക്തമായ ഭാഷയിൽ അപലപിക്കുവാൻ ഇന്ത്യൻ പ്രധാനമന്ത്രി നരേന്ദ്രമോദി തയ്യാറായില്ല എന്നത് ഖേദകരമാണ്. തങ്ങളുടെ രാഷ്ട്രീയ അടിത്തറ ഉറപ്പിക്കുവാൻ വേണ്ടി സമുദായങ്ങളെ തമ്മിൽ കലഹിക്കുവാൻ തങ്ങളുടെ രാഷ്ട്രീയ രസതന്ത്ര ശാലകളിൽ പുതിയ മുദ്രാവാക്യങ്ങൾ ഉണ്ടാക്കുകയാണ് ഭരണകൂടം. ഈ കുടില തന്ത്രങ്ങൾക്കെതിരെ പ്രതികരിക്കുവാൻ മതേതരത്വ വിശ്വാസികൾക്ക് കഴിയേണ്ടിയിരിക്കുന്നു. ജാതിയുടെയും മതത്തിന്റെയും പേരിൽ ജനങ്ങളെ ഭിന്നിപ്പിച്ച് രാഷ്ട്രീയ ലാഭം കൊയ്യുവാൻ ശ്രമിച്ചവർക്ക് ജനങ്ങൾ നൽകിയ ശക്തമായ താക്കീതാണ് ബീഹാർ തെരഞ്ഞെടുപ്പ് ഫലം. എവിടെ അസഹിഷ്ണുത ഉടലെടുക്കുന്നുവോ അതിനെ മുളയിലെ നുള്ളുവാൻ ജനങ്ങൾക്ക് കഴിയണം. എങ്കിലേ സുസ്ഥിരമായ ഒരു രാഷ്ട്രം നിലനിൽക്കുകയുള്ളൂ.

ആനുകാലികം

# പ്രായമാണോ കുറ്റമാണോ വലുത്?

**ജേക്കബ് ഉമ്മൻ, മുളക്കുഴ**

**ആ**ർഷഭാരത സംസ്കാരത്തിൽ സ്ത്രീയുടെ സ്ഥാനം ഏറ്റവും ബഹുമാന്യമാണ്. സ്ത്രീപീഢനവും തത്തുല്യമായ സംഭവങ്ങളുമൊക്കെ നടക്കുമ്പോൾ സാമൂഹ്യ സംഘടനകളുടെയും നിയമപാലകരുടെയും മാദ്ധ്യമങ്ങളുടെയുമൊക്കെ നിലപാടുകൾ ഇതൊക്കെ വ്യക്തമാക്കുകയും ചെയ്യുന്നു. എന്നാൽ ചിലപ്പോഴെങ്കിലും ചില വാർത്തകൾ വായിക്കുമ്പോൾ ഈ വിശ്വാസത്തെ നിഷ്പ്രഭമാക്കുന്ന വികാരം സാധാരണ ജനങ്ങളുടെ മനസ്സിൽ ഉണ്ടാകുന്നുവെന്നത് യാഥാർത്ഥ്യമാണ്.

ഡൽഹിയിൽ മൂന്നു വർഷം മുമ്പ് ഒരു ഡിസംബർ 16-ാം തീയതി നഗരമദ്ധ്യത്തിൽ ഓടുന്ന ബസ്സിൽ കൂട്ടമാനഭംഗത്തിനിരയായി പിന്നീട് മരണമടഞ്ഞ പെൺകുട്ടിയ്ക്ക് അന്ന് രാഷ്ട്രം മുഴുവൻ കണ്ണീരിൽ കുതിർന്ന അന്ത്യാഞ്ജലി അർപ്പിച്ചത് മറക്കാറായിട്ടില്ല. എല്ലാവരും ഒരേ ഹൃദയവുമായി പ്രാർത്ഥനകൾ സമർപ്പിച്ചിരുന്നു. ഇതുപോലൊരു ക്രൂരത ഇനി ഒരിക്കലും ആവർത്തിക്കുവാൻ പാടില്ലെന്ന് ജനങ്ങൾ ഒന്നടങ്കം ചിന്തിച്ചു. അവളെ പിച്ചിച്ചീന്തിയ നരാധമന്മാർക്ക് കോടതി മരണം വിധിച്ചാൽപോലും അത് അധികമാകില്ല എന്ന് 127 കോടി ജനങ്ങളും ചിന്തിച്ചുകാണും.

ഈ രാജ്യത്ത് ഇനി ജനിക്കാനിരിക്കുന്നവരും ഇപ്പോൾ ജീവിച്ചിരിക്കുന്നവരുമായ സ്ത്രീകൾക്കുള്ള ആ സുരക്ഷാബോധം പക്ഷെ നൽകാൻ കഴിയാതെ പോയി എന്നതാണ് ഇന്നത്തെ ദുരവസ്ഥ. എന്നാൽ പ്രായപൂർത്തിയാകുവാൻ മാസങ്ങൾ ബാക്കിയുണ്ടെന്ന കാരണത്താൽ പ്രതിയെ വിട്ടയയ്ക്കുന്നതു തടയാൻ ആവില്ലെന്ന് ഡൽഹി ഹൈക്കോടതി വ്യക്തമാക്കിയപ്പോൾ 'കുറ്റം ജയിച്ചു ഞങ്ങൾ തോറ്റു'' എന്ന് ജ്യോതിസിംഗ് എന്ന പെൺകുട്ടിയുടെ മാതാപിതാക്കൾ പറഞ്ഞപ്പോൾ ഇവിടുത്തെ നിയമ വ്യാഖ്യാനത്തിന് എന്തുപറ്റി എന്ന് തോന്നിപ്പോകുന്നില്ലേ?

ജ്യോതി മരിച്ചപ്പോൾ മാതാപിതാക്കൾ പറഞ്ഞത് അർത്ഥവത്തായ വാക്കുകൾ ആയിരുന്നു. ''ഞങ്ങളുടെ കുഞ്ഞിന്റെ മരണം രാജ്യത്തു സ്ത്രീസുരക്ഷയ്ക്കു വഴിയൊരുക്കട്ടെ'' അത് ഇന്ന് 'കുറ്റം ജയിച്ചു' എന്നു മാറ്റി പറയേണ്ട അവസ്ഥയിലായി.

സ്ത്രീയെ ദേവതുല്യയായി ആദരിച്ചിരുന്ന ഭാരത സംസ്കാരത്തിന് ഉത്തരം പറയുവാൻ കഴിയുന്നില്ല. ഇൻഡ്യൻ പെൺമ ഉയരങ്ങൾ കീഴടക്കുന്നു എന്ന് നാം ഊറ്റം കൊള്ളുമ്പോഴും അപമാനത്തിന്റെ ആഴങ്ങളിൽ നിന്ന് ആശയറ്റ പെൺനിലവിളികൾ നാം കേൾക്കുന്നില്ലേ? പ്രായമാണോ കുറ്റമാണോ വലുത് എന്ന കാര്യത്തിൽ ഒരു തെറ്റിദ്ധാരണയാണോ ഈ തീരുമാനത്തിൽ ഉണ്ടായത് എന്നു വ്യക്തമല്ല. കാരണം പ്രായപൂർത്തിയാകാത്ത കുട്ടി വണ്ടി ഡ്രൈവ് ചെയ്താൽ അവനെ ശിക്ഷിക്കുവാൻ വകുപ്പുണ്ട്. പ്രായപൂർത്തിയാകാത്ത കുട്ടി വിവാഹം കഴിച്ചാൽ അതും ശിക്ഷാർഹമാണ്. പ്രായപൂർത്തിയാകാത്ത കുട്ടി ഒരു പെൺകുട്ടിയെ ബലാൽസംഗം ചെയ്താൽ അത് ശിക്ഷാർഹമാകുന്നില്ല. ഇതിലെ വൈരുദ്ധ്യം മനസ്സിലാകുന്നില്ല? ഇത് കുറ്റകൃത്യങ്ങൾ ചെയ്യുവാൻ കുട്ടികളെ പ്രോത്സാഹിപ്പിക്കുന്നതും കുട്ടികളെ ഉപയോഗിച്ച് കുറ്റകൃത്യങ്ങൾ നടത്തുവാൻ പ്രായമാരെ പ്രോത്സാപ്പിക്കുന്നതുമല്ലേ?

ഇത്തരം കേസ്സുകളിൽ കുറ്റവാളികളുടെയല്ല, കുറ്റകൃത്യത്തിന്റ പ്രായം ആണ് പരിഗണിക്കേണ്ടത്. ദാരിദ്ര്യം മൂലം ഗതികെട്ട് ചെയ്യുന്ന മോഷണങ്ങൾക്കോ, മറ്റെന്തെങ്കിലും സമാന തെറ്റുകൾക്കോ പ്രായത്തിന്റെ ആനുകൂല്യം അനുവദിക്കുന്നത് നിയമത്തെ സാധൂകരിച്ചേക്കാം. ഒരു പെൺകുട്ടിയോട് ഏറ്റവും പൈശാചികമായി പെരുമാറിയെന്നു തെളിയിക്കപ്പെട്ട ഒരു കുറ്റവാളി സമൂഹത്തിലേക്ക് കുറ്റവിമുക്തനായി ഇറങ്ങുന്നത് എങ്ങനെ ന്യായീകരിക്കാനാകും എന്ന സംശയവും നിലനിൽക്കുന്നു. ഈ സംഭവത്തിലൂടെ സമൂഹത്തിൽ ഉണ്ടായിട്ടുള്ള തെറ്റിദ്ധാരണ കൂടുതൽ തെറ്റുകൾക്കു കാരണമാകാതിരിക്കുവാനുള്ള സാദ്ധ്യത അധികാരികൾക്ക് ഉണ്ട് എന്ന കാര്യവും വിസ്മരിക്കുന്നില്ല.



**നിരൂപണം**

ഫാ. ജോൺ തോമസ്, കരിങ്ങാട്ടിൽ

# വലിയ ബാവായുടെ ഡയറിക്കുറിപ്പുകൾ

(കഴിഞ്ഞ ലക്കം തുടർച്ച...)

### 3. സഭയുടെ ഭരണവും ചട്ടംകെട്ടുകളും

സഭയുടെ ഭരണക്രമങ്ങളും നടപടിചട്ടങ്ങളും സുതാര്യമായും ക്രമമായും നടത്തണമെന്ന് നിഷ്ക്കർഷിച്ചിരുന്ന പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ഭരണകാലത്ത് ........ മെത്രാപ്പോലീത്തന്മാർ ഉണ്ടായിരുന്നു. ....... പേരെ മെത്രാപ്പോലീത്തന്മാരായി വാഴിച്ചു. എല്ലാവരും പതിവായി ബാവായെ സന്ദർശിക്കുകയും ഇടവക ഭരണകാര്യങ്ങൾ പങ്കിടുകയും ചെയ്തു. വിവിധ സ്ഥലങ്ങൾ



സന്ദർശിക്കുന്ന അവസരങ്ങളിൽ ഭദ്രാസനകേന്ദ്രങ്ങളിൽ താമസിക്കുകയും അവിടെ വച്ച് സന്ദർശകരെ സ്വീകരിക്കുകയും ചെയ്തിരുന്നു. വർഷത്തിൽ പല പ്രാവശ്യമായി ഏകദിന സുന്നഹദോസും സഭാ മാനേജിംഗ് കമ്മിറ്റിയും നടത്തി. രണ്ടും വൈകിട്ട് അഞ്ചരയോടെ മാത്രമേ സമാപിച്ചിരുന്നുള്ളു. അടുത്തടുത്ത ദിവസങ്ങളിലാണ് ഇവ നടത്തിയിരുന്നത്.

സണ്ടേസ്കൂൾ അദ്ധ്യാപക അസോസിയേഷൻ, വിശ്വാസ സംരക്ഷകസംഘം, വൈദിക സെമിനാരി വാർഷിക സമ്മേളനം എന്നിവയുടെ വിവരണങ്ങളും ഉൾക്കൊള്ളിച്ചിട്ടുണ്ട്. സാമ്പത്തിക ഇടപാടുകളുടെ കൃത്യമായ വിവരണം ഡയറിയിൽ എഴുതിയിട്ടുണ്ട്. 1958 ഏപ്രിൽ 16-ലെ കുറിപ്പ് ശ്രദ്ധേയമത്രേ: "നമ്മുടെ കൈയിൽ പരുമല നിന്നും കിട്ടിയ 1500 രൂപായും കൈപ്പെട്ടിയിൽ ഇരുന്ന 412 രൂപായും ഉൾപ്പെടെ 2112 രൂപാ ബാങ്കിൽ ഇടുവാൻ ജോർജിന്റെ കൈവശം കൊടുത്തയച്ചു."

നല്ലില, കാരൂർ പള്ളി കൂദാശയ്ക്ക് 101 രൂപാ വീതം ലഭിച്ചതും ഒരു കല്യാണത്തിന് 126 രൂപാ കൈമുത്തും മറ്റൊരു കല്യാണത്തിന് 101 രൂപായും വധു 25 രൂപായും കൈമുത്ത് നൽകിയതായും രേഖപ്പെടുത്തിയിരിക്കുന്നു. സന്ദർശിക്കുന്ന പള്ളികളിൽ നിന്നും കേസ് നടത്തിപ്പിനുള്ള പണവും റിശീസായും ലഭിച്ചിരുന്നു. ചില സ്ഥലങ്ങളിൽ നിന്ന് പെട്രോൾ ചാർജ് പ്രത്യേകം നൽകിയതായും എഴുതിയിട്ടുണ്ട്. പുതപ്പ്, നെയ്യ്, തേൻ, വീഞ്ഞ്, പവൻ എന്നിവ എല്ലാം സന്ദർശകർ കാഴ്ചയായി പ. ബാവായ്ക്ക് നൽകിയിട്ടുണ്ട്. അതിന്റെ വിശദവിവരം ഡയറിയിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്.

സഭയുടെ പാരമ്പര്യവും വിശ്വാസ അനുഷ്ഠാനങ്ങളും പാലിക്കപ്പെടണമെന്ന നിർബന്ധം പ. ബാവായ്ക്ക് ഉണ്ടായിരുന്നു. 1958 ഏപ്രിൽ 17-ന് എഴുതി: 'അച്ചന്മാർക്കുവേണ്ടിയുള്ള ഒരു കല്പന നാം എഴുതിച്ചു. അതായത് അച്ചനായശേഷം വിവാഹം ചെയ്തവരും, മീശ വളർത്താത്തവരും ആയവർ സഭയെ കേൾക്കാത്തവരാണ്. അവർ ശപിക്കപ്പെട്ടവരാണ്. അങ്ങനെയുള്ളവർ യാതൊരു പള്ളികർമ്മങ്ങളും അനുഷ്ഠിക്കരുത്. ആയതിൽ ആരും സംബന്ധിക്കുകയും അരുത് എന്ന് എഴുതിച്ചു ആഫീസിൽ ഏല്പിച്ചു. ചില ഭേദഗതികൾ വരുത്തണമെന്ന് എല്ലാവരും നമ്മോടാവശ്യപ്പെട്ടു. സഭയുടെ ചട്ടംകെട്ടുകൾക്ക് യാതൊരു വള്ളിക്കും പുള്ളിക്കും വ്യത്യാസവും അഴിവും വരുത്തുവാൻ നിവൃത്തിയില്ല എന്ന് ദൃഢമായി പറഞ്ഞു." തീരുമാനങ്ങളിൽ ഉറച്ചുനിൽക്കുവാനുള്ള ദൃഢനിശ്ചയമാണ് പ. ബാവായുടെ ഭരണമഹത്വം. 1958 ഏപ്രിൽ

29-ലെ സുന്നഹദോസിലെ നിശ്ചയത്തിന്റെ ഒരു കുറിപ്പ് ഡയറിയിൽ ഇപ്രകാരമാണ്: 'സുന്നഹദോസിൽ പട്ടക്കാരുടെ വേഷം, മീശ, തൊപ്പി, തലമുടി ഇവയ്ക്കു യാതൊരു പരിഷ്ക്കരണവും വരുത്തിക്കൂടായെന്നും ചർച്ച ചെയ്തു.

ഇങ്ങനെ സഭയുടെ സുപ്രധാനമായ പലതും ഡയറിയിൽ ചുരുളഴിയുന്നുണ്ട്. സുപ്രീംകോടതിയിലെ കേസിന്റെ ചെലവിലേക്കു 30,000 രൂപായോളം വക്കീൽ ഫീസിനും മറ്റും വേണമെന്ന് 1958 ആഗസ്റ്റ് ഒന്നിൽ എഴുതിയിട്ടുണ്ട്. ആഗസ്റ്റ് 7-ന് ഉണ്ടായ ഉരുൾപൊട്ടലിൽ കഷ്ടപ്പെടുന്ന ആളുകൾക്ക് വൈദിക സെമിനാരിയിലെ അച്ചന്മാരും ശെമ്മാശന്മാരും പണം പിരിച്ച് ആ സ്ഥലങ്ങളിൽ എത്തിച്ചു കൊടുത്തതായും പറയുന്നു.

**4. എഴുത്തിന്റെ സിദ്ധിയും ശൈലിയും**

പ. ഗീവർഗീസ് ദ്വിതീയൻ ബാവാ ഹൃദ്യമായി പ്രസംഗിക്കുന്നതുപോലെ എഴുതുവാനുള്ള സിദ്ധിയും ശൈലിയും ആർജ്ജിച്ചിരുന്നു. ഹ്രസ്വവും സുന്ദരവുമായ എഴുത്തുകളാണ് ഡയറിക്കുറിപ്പുകളിൽ പ്രകാശം പരത്തുന്നത്. ലളിതവും ആകർഷകവുമായ ഹ്രസ്വവാചകങ്ങളിൽ കൃത്യമായി വിവരണങ്ങൾ സംഗ്രഹിക്കുന്ന ശൈലിയാണ്.

വ്യത്യസ്തങ്ങളായ പദസമുച്ചയം സൃഷ്ടിക്കുവാൻ കഴിഞ്ഞിട്ടുണ്ട്. ആകർഷകമായ ചില വാക്കുകൾ: മെത്രാച്ചൻ, ഉച്ചമേശ, കാപ്പിമേശ, നമ്മോടുകൂടി, പള്ളി സംബന്ധിച്ച കാര്യം, പള്ളിക്കൂടം, പാട്ടനെല്ല്, ചട്ടംകെട്ടുകൾ, തേച്ചുകുളി, വർത്തമാനം, പട്ടംകൊട, പള്ളികെട്ടിടം, തിങ്ങിക്കൂടി, കെട്ടിയവൻ, ആൾ ബഹളം, ധിക്കാരി, സങ്കട നിവർത്തി, മല്പാനച്ചൻ, ചിത്രമെഴുത്ത്, ബലപ്പെടുത്തി, പൂശി, സങ്കടഹർജി, കാഴ്ച സാധനം, എണ്ണസേവ തുടങ്ങി അക്കാലത്തെ നിരവധി വ്യവഹാര ഭാഷാശൈലി ഡയറിക്കുറിപ്പിൽ ഇടം നേടിയിട്ടുണ്ട്.

കൃത്യമായ വിവരങ്ങളുള്ള ഡയറികൾ ചരിത്രത്തിന്റെ ഏടുകളാണ്. മുഖ്യധാരാ ചരിത്രങ്ങൾക്കുള്ള സമാന്തരരേഖകളാണ് ഇതിൽ പ്രതിഫലിക്കുന്നത്. പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ഡയറി എഴുത്തുകളിൽ വെളിച്ചം പകരുന്നത് മലങ്കര ഓർത്തഡോക്സ് സഭയുടെ 1957-58 കാലഘട്ടത്തിന്റെ ചരിത്രമാണ്.

സന്ദർശകരുടെ കൃത്യമായ വിവരണം, ആഴ്ചവട്ടത്തിന്റെ വിശദീകരണം, ദൂരയാത്ര ചെയ്യുമ്പോൾ ദേവലോകത്തുനിന്നുള്ള സമയദൈർഘ്യം, ദിനചര്യയുടെ വിവരണങ്ങൾ, സന്ദർശകരുടെ പേരുകളും സന്ദർശകർ നൽകിയ സമ്മാനങ്ങളുടെ വിവരങ്ങളും എല്ലാം ഡയറിയിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. എത്ര തിരക്കിലായിരുന്നെങ്കിലും കൃത്യമായി ഡയറിയിൽ കുറിപ്പുകൾ എഴുതിയിരുന്നു.

പ്രസംഗത്തിന് മുൻകൂർ ഒരുങ്ങുക പതിവില്ലായിരുന്നു. പ്രഭാഷണങ്ങളിൽ വേദപുസ്തകങ്ങളുടെ മർമ്മങ്ങൾ നിർഗ്ഗളമായി പ്രവഹിക്കുമായിരുന്നു. ഉജ്ജ്വലമായ വാഗ്ധോരണിയാൽ സത്യവിശ്വാസം യുക്തിയുക്തമായി അവതരിപ്പിക്കും. അതിനാൽ വലിയ ബാവായുടെ വേദപാണ്ഡിത്യം അത്യഗാധമായിരുന്നുവെന്ന് ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് സാക്ഷിക്കുന്നു. പ്രഭാഷണംപോലെ തന്നെ യുക്ത്യധിഷ്ഠിതമായ വിവരണങ്ങളുടെ രസതന്ത്രമാണ് രചനകളിലും ഡയറിക്കുറിപ്പുകളിലും വലിയ ബാവാ അവതരിപ്പിക്കുന്നത്.

പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ കൃതികൾ, കല്പനകൾ, പ്രഭാഷണങ്ങൾ, സൂക്തങ്ങൾ എന്നിവ സൂക്ഷ്മമായി അപഗ്രഥിച്ചാൽ സഭയോടും സമൂഹത്തോടും അത്യഗാധബന്ധം നിലനിർത്തുന്ന ദർശനങ്ങൾ കണ്ടെത്തുവാൻ കഴിയും. സത്യവിശ്വാസവും സഭാപാരമ്പര്യവും ആചാരാനുഷ്ഠാനങ്ങളും അഭംഗുരം പരിപാലിക്കപ്പെടണമെന്ന് എഴുത്തുകളിൽ നിഷ്കർഷിച്ചിരുന്നു.

ആഗോള തലത്തിൽ അസമാധാനവും അസന്തുഷ്ടിയും ശക്തിപ്പെടുകയും ഇന്ത്യയിൽ വർഗ്ഗീയ വിദ്വേഷം രൂക്ഷമാവുകയും ചെയ്ത 1938 കളിൽ പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ ബാവാ വൃശ്ചികം 17 ബുധൻ മുതൽ 3 ദിവസത്തേക്ക് (ശനിയാഴ്ചവരെ) സഭ മുഴുവനായി ഉച്ചതിരിഞ്ഞ് നോമ്പ് ആചരിക്കണമെന്നും നിവർത്തിയുള്ളടത്തോളം ആളുകൾ പള്ളിയിൽ കൂടി സഭയ്ക്കുവേണ്ടിയും ലോകസമാധാനത്തിനുവേണ്ടിയും പ്രാർത്ഥിക്കണമെന്ന് കല്പനയിട്ടു. കല്പനയുടെ അവസാന വരി ശ്രദ്ധിക്കുക: "നോമ്പ് വീടുന്ന ദിവസം രാവിലെ വിശുദ്ധ കുർബ്ബാന അർപ്പിച്ച് കഴിവുള്ള എല്ലാവരും വി. കുർബ്ബാന അനുഭവിക്കണമെന്ന് നാം ആഗ്രഹിക്കുകയും ആജ്ഞാപിക്കുകയും ചെയ്യുന്നു." (1938-കൊല്ലവർഷം 1114 വൃശ്ചികം 6 നു)

1956 നവംബർ ഒന്നിന് എഴുതിയിരിക്കുന്നു: 'കേരളം പണ്ടേ ഒന്നായിരുന്നു. കാലാന്തരത്തിൽ പല വിഭാഗങ്ങളായി. ഇന്നിതാ വീണ്ടും ഒന്നായിരിക്കുന്നു. നാം ഒന്നാകേണ്ടവർ തന്നെയാണ്. നാം ഒന്നായി നിൽക്കുന്നതാണ് നമ്മുടെ ബലം.' കേരളപ്പിറവിയിൽ സമസ്ത കേരളീയർക്കുമായി എഴുതിയ കുറിപ്പിലെ ഹ്രസ്വമായ വാക്യഘടനയിലൂടെ അവതരിപ്പിച്ചിരിക്കുന്നത് എത്ര സുന്ദരമാണ്. അതിൽ വീണ്ടും എഴുതി: കേരളത്തിന് വെളിച്ചം

കാട്ടികൊടുക്കുവാൻ ഇവിടുത്തെ ക്രൈസ്തവർക്കും സാധിക്കണം. കേരളം വലുതാകുകയാണ്. നമ്മുടെ കാഴ്ചപ്പാടുകളും അതോടൊപ്പം വലുതാകേണ്ടതാണ്.' വാക്കുകൾ കൊണ്ട് ഉദാത്ത ആശയങ്ങളെ ഉജ്ജ്വലിപ്പിക്കുവാൻ വലിയ ബാവായ്ക്കു കഴിയുന്നു.

**ഉപസംഹാരം**

പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ രചനകളും ഡയറിക്കുറിപ്പുകളും മലങ്കരസഭാചരിത്രത്തിലും സാമൂഹികചരിത്രത്തിലും നാഴികക്കല്ലുകളാണ്. മുഖ്യധാരാ ചരിത്രങ്ങളിൽ തമസ്ക്കരിച്ചതും വക്രീകരിച്ചതും പാർശ്വവൽക്കരിച്ചതുമായ വിവരണങ്ങളും വിശകലനങ്ങളുമാണ് ഇതിൽനിന്നു ലഭ്യമാകുന്നത്. സഭാചരിത്രകാരന്മാർ പുലർത്തിയ സാമൂഹികവും സഭാപരവുമായ പല സമീപനങ്ങളുടെയും നിജസ്ഥിതി അനാവരണം ചെയ്യുവാൻ ഇതിലെ വരികൾക്ക് അദൃശ്യമായ വശ്യതയുണ്ട്. സമസ്ത മലയാളികളുടെയും മനസ്സിൽ ചിരപ്രതിഷ്ഠ നേടിയ ആത്മീയ തേജസ്സായി ഉജ്ജ്വലിച്ച ഈ കർമ്മയോഗി എഴുത്തും വായനയും പ്രഭാഷണവും ജീവിതവും സമ്യക്കായി ഇടയശുശ്രൂഷയിൽ ഉൾക്കൊള്ളിച്ചിരുന്നു. ആത്മീയതയുടെ വിശുദ്ധി പകർന്ന അപൂർവ്വ പ്രതിഭയായിരുന്ന പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ എഴുത്തുകൾക്ക് അദൃശ്യശക്തിയുണ്ടെന്ന് ഡയറിക്കുറിപ്പുകൾ പ്രഖ്യാപിക്കുന്നു.

## സൺഡേസ്കൂൾ കലാമേള



ആറ്റുവ സെന്റ് ബർസൗമാസ് ഓർത്തഡോക്സ് ഇടവകയിൽ വെച്ച് മാർ ഗ്രീഗോറിയോസ് ബാലസമാജം നടത്തിയ അഖില മലങ്കര സൺഡേസ്കൂൾ കലാമേള, ഫാദർ തോമസ് വർഗീസ് അമയിൽ ഉത്ഘാടനം ചെയ്തു. ഇടവക വികാരി ഫാദർ സ്റ്റീഫൻ വർഗീസ് അദ്ധ്യക്ഷത വഹിച്ചു. ബ്രദർ ഡെന്നിസ് കെ. ഡാനിയേൽ പി. എം. തോമസ്, ഡോ. റോബിൻ ശമുവേൽ, റിജോഷ് ഫിലിപ്പ്, ഷാരോൺ ഷാജി എന്നിവർ പ്രസംഗിച്ചു. മത്സര വിജയികൾക്കായുള്ള വ്യക്തിഗത സമ്മാനങ്ങൾ ഇടവക വികാരി വിതരണം ചെയ്തു.

## ഡിസ്ട്രിക്റ്റ് സമ്മേളനം



ഇടവങ്കാട് ഡിസ്ട്രിക്റ്റ് സൺഡേസ്കൾ സമ്മേളനം ബുധനൂർ സെന്റ് ഏലിയാസ് പള്ളിയിൽ നടന്നു. ഡിസ്ട്രിക്റ്റ് പ്രസിഡന്റ് ഫാ. കോരുത് ചെറിയാന്റെ അദ്ധ്യക്ഷതയിൽ കൂടിയ സമ്മേളനം അഭി. തോമസ് മാർ അത്താനാസിയോസ് ഉദ്ഘാടനം ചെയ്തു. OSSAE ഡയറക്ടർ ജനറൽ റവ. ഫാ. ഡോ. റെജി മാത്യു ക്ലാസ്സെടുത്തു. ഫാ. സുനിൽ ജോസഫ്, ഫാ. വിമൽ മാമ്മൻ ചെറിയാൻ, ഫാ. റ്റിജു ഏബ്രഹാം, ഫാ. ജോൺ ചാക്കോ, സി. എം. തോമസ്, സജി പട്ടരുമഠം, ജി. വർഗീസ്, റ്റി. എം. തോമസ്, കെ. എം. ബർസൗമ എന്നിവർ പ്രസംഗിച്ചു.

## 'കൊയ്നോണിയ 2015'



ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനത്തിന്റെ ചെങ്ങന്നൂർ ഭദ്രാസന കലാമേള 'കൊയ്നൊണിയ 2015' ഉള്ളന്നൂർ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ വെച്ച് നടത്തപ്പെട്ടു. കലാമേള ചെങ്ങന്നൂർ ഭദ്രാസന സെക്രട്ടറി ഫാ. തോമസ് കൊക്കാപ്പറമ്പിൽ ഉദ്ഘാടനം ചെയ്തു. ഫാ. ഡോ. മാത്യു കോശി അദ്ധ്യക്ഷത വഹിച്ച യോഗത്തിൽ ഒ. സി. വൈ. എം. ജനറൽ സെക്രട്ടറി ഫാ. പി. വെ. ജെസ്സൺ, ഫാ. ജോൺ പോൾ, സജി പട്ടരുമഠം, ബിജു മാത്യു, ഒ. സി. വൈ. എം. ഭദ്രാസന സെക്രട്ടറി ജോബിൻ കെ. ജോർജ്ജ്, പ്രോഗ്രാം കൺവീനേഴ്സ് ഡോ. റോബിൻ സാമുവേൽ, സന്തോഷ് മേട്ടിൽ എന്നിവർ പ്രസംഗിച്ചു.

ഫാ. പി. വി. ജോൺ

# ഭക്തിയില്ലാത്ത ജ്ഞാനം അനർത്ഥമുണ്ടാക്കുന്നു

(കഴിഞ്ഞ ലക്കം തുടർച്ച...)

ഇവിടെയാണ് ശലോമോൻ രാജാവിന്റെ ജീവിതത്തിൽ സാരമായ വ്യതിയാനം സംഭവിക്കുന്നത്. ശലോമോന്റെ ജീവിതത്തിൽ ഫലശ്രേഷ്ഠമായ ഗുണങ്ങളും ദർശിക്കുവാൻ കഴിയുമെങ്കിലും ഗൗരവമായി ചില വീഴ്ചകൾ ആ ശ്രേഷ്ഠ ഗുണങ്ങളെയെല്ലാം നിഷ്പ്രഭമാക്കിക്കളഞ്ഞു. 1 രാജാ. 2-6 വാക്യങ്ങളിൽ ശലോമോനെക്കുറിച്ച് പറഞ്ഞിരിക്കുന്നത് ഈ സത്യം ഉറപ്പിക്കുന്നു. "നിങ്ങൾക്ക് അവരോട്കൂടിക്കലർച്ച അരുത്, അവർക്ക് നിങ്ങളോടും കൂടിക്കലർച്ച അരുത്. അവർ നിങ്ങളുടെ ഹൃദയത്തെ തങ്ങളുടെ ദേവന്മാരിലേക്കു വശീകരിച്ചുകളയും എന്ന് യഹോവ യിസ്രായേൽ മക്കളോട് അരുളിച്ചെയ്ത അന്യജാതികളിൽ നിന്നുള്ളവരേ തന്നേ അവരോടു ശലോമോൻ സ്നേഹത്താൽ പറ്റിച്ചേർന്നു. അവർക്ക് 700 കുലീന പത്നികളും മുന്നൂറു വെപ്പാട്ടികളും ഉണ്ടായിരുന്നു. അവന്റെ ഭാര്യമാർ അവന്റെ ഹൃദയത്തെ വശീകരിച്ചുകളഞ്ഞു. എങ്ങനെയെന്നാൽ ശലോമോൻ വയോധികനായപ്പോൾ ഭാര്യമാർ അവന്റെ ഹൃദയത്തെ അന്യദേവന്മാരിലേക്ക് വശീകരിച്ചു. അവന്റെ ഹൃദയം അപ്പനായ ദാവീദിന്റെ ഹൃദയംപോലെ തന്റെ ദൈവമായ യഹോവയിങ്കൽ ഏകാഗ്രമായിരുന്നില്ല. ശലോമോൻ സോദോന്യദേവിയായ അസ്തോരോത്തിനേയും അമ്മോന്യരുടെ മ്ലേച്ഛവിഗ്രഹമായ മിൽക്കോമിനേയും ചെന്നു സേവിച്ചു. തന്റെ അപ്പനായ ദാവീദിനെപ്പോലെ യഹോവയെ പൂർണ്ണമായി അനുസരിക്കാതെ ശലോമോൻ യഹോവയ്ക്കു അനിഷ്ഠമായതു ചെയ്തു.

ശലോമോനെക്കുറിച്ച് പറഞ്ഞിരിക്കുന്ന ഈ ഭാഗത്തുനിന്നു രണ്ടുമൂന്നു കാര്യങ്ങൾ നമുക്ക് ഗ്രഹിക്കുവാൻ കഴിയുന്നു. പ്രാഥമികമായത് ന്യായപ്രമാണം പൂർണ്ണമായി അനുസരിച്ചില്ലായെന്നതാണ്. അപ്പനായ ദാവീദു ശലോമോനു കൊടുത്ത സാരോപദേശങ്ങളിൽ പ്രധാനവും യഹോവയുടെ ന്യായപ്രമാണം അനുസരിക്കയെന്നുള്ളതായിരുന്നു. (1 രാജാ. 2:4)ൽ യഹോവയായ ദൈവം സ്വപ്നത്തിലൂടെ ശലോമോനോടു അനുകൂലിച്ചപ്പോഴും നിന്റെ അപ്പനായ ദാവീദു നടന്നതുപോലെ നീ എന്റെ ചട്ടങ്ങളും കല്പനകളും പ്രമാണിച്ച് എന്റെ വഴികളിൽ നടക്കേണം (1 രാജാ. 3:14) എന്നിങ്ങനെ പറഞ്ഞിരിക്കുന്നു. എങ്കിലും ന്യായപ്രമാണത്തെ പൂർണ്ണമായി അനുസരിക്കുവാൻ ശലോമോനു കഴിഞ്ഞില്ല. ഞാനല്ലാതെ അന്യദൈവങ്ങൾ നിനക്ക് ഉണ്ടാകരുത്. അന്യദൈവങ്ങളെ ഉണ്ടാക്കുകയോ നമസ്ക്കരിക്കുകയോ ചെയ്യരുത് എന്ന് ഏറ്റവും പ്രധാ



നപ്പെട്ട കല്പനകളെയാണല്ലോ ഭാര്യമാരാൽ വശീകരിക്കപ്പെട്ട ശലോമോൻ ലംഘിച്ചത്. താൻ നേടിയ അറിവും പിൻതുടർന്ന ദൈവഭക്തിയും ബലഹീന നിമിഷങ്ങളിൽ കാലിടറി വീഴാതിരിപ്പാൻ ശലോമോനു ഉപകരിച്ചില്ല. അഥവാ പ്രലോഭനങ്ങളിൽ അതെല്ലാം ശലോമോനു കൈമോശം വന്നുപോയെന്നതാണ് യഥാർത്ഥ്യം.

ദാവീദിനെപ്പോലെ ശലോമോനും കവിഹൃദയമുള്ളവനായിരുന്നു. ഉത്തമഗീതം അതിന് ഉദാഹരണമാണ്. കവികളുടെ ഹൃദയം വികാര തരളിതമാണ്. അതുകൊണ്ടുതന്നെ നിയന്ത്രിച്ചു നിർത്തേണ്ട വികാരങ്ങൾക്ക് അവർ അടിമകളായിത്തീരുന്നു. ദാവീദ് ബേത്ത്-ശേബയുമായുള്ള ബന്ധത്തിൽ കാലിടറി വീണതിന്റെ ഒരു കാരണമിതാണ്. ബൗദ്ധികവും ചിന്താപരവുമായ തലങ്ങളിൽ ശലോമോൻ ദാവീദിനെക്കാൾ ഉയർന്നുനിൽക്കുന്നെങ്കിലും വികാരപരമായ കാര്യങ്ങളിൽ ദാവീദിനെക്കാൾ താഴ്ന്ന നിലവാരമാണ് ശലോമോനുള്ളത്. കവികൾ സൗന്ദര്യാസ്വാദകരും സൗന്ദര്യാധകരും സൗന്ദര്യോപാസകരും ആണ്. സുന്ദരമായ എന്തിനേയും സ്വന്തമാക്കാനുള്ള അടങ്ങാത്ത മോഹം അവരിൽ സ്വാഭാവികമാണ്. 700 കുലീന പത്നികളും 300 വെപ്പാട്ടികളും ശലോമോന്റെ കൊട്ടാരത്തെ അലങ്കരിച്ചിരുന്നുവെന്ന സത്യം ഇതു വെളിവാക്കുന്നു. ദാവീദു രാജാവിന് ആത്മ നിയന്ത്രണം പാലിക്കാൻ കഴിഞ്ഞിടത്ത് മകൻ ശലോമോൻ കാലിടറി വീഴുന്നു. വിഗ്രഹാരാധനയെന്ന വലിയ കല്പനാ ലംഘനത്തിലേക്ക് നിപതിക്കുവാൻ അതു വഴിതെളിക്കുകയും ചെയ്തു.

ദാവീദ് രാജാവ് ആഗ്രഹിച്ചിട്ടും കഴിയാതെപോയ ദേവാലയ നിർമ്മാണം ശലോമോനും സാദ്ധ്യമായി. ശലാമോന്റെ ദേവാലയം എന്ന് യിസ്രായേൽ ചരിത്രത്തിൽ പ്രകീർത്തിതമായി തീർന്ന യെരുശലേം ദേവാലയം പണിത് അത് പ്രതിഷ്ഠിച്ചുകൊണ്ട് ശലോമോൻ നടത്തിയ പ്രാർത്ഥന വളരെ ശ്രദ്ധാർഹമാണ്. 1 രാജാ. 8:12-63 ഭാഗങ്ങളിൽ രേഖപ്പെടുത്തിയിരിക്കുന്ന പ്രാർത്ഥനപോലെ മനോവീര്യവും അർത്ഥസംപുഷ്ഠവുമായ ഒരു പ്രാർത്ഥനവി. വേദപുസ്തകത്തിൽ കണ്ടെത്താൻ കഴിയുകയില്ല. മനോഹരമായ ദേവാലയം പണിതെങ്കിലും അതിമനോഹരമായി ഹൃദയാർജ്ജകമായി പ്രാർത്ഥിച്ചെങ്കിലും അതിനനുസരണമായി ജീവിക്കുവാൻ ശലോമോനു കഴിഞ്ഞില്ലായെന്നതാണ് യഥാർത്ഥ്യം. പ്രാർത്ഥനകൊണ്ടു മാത്രമായില്ല. അതിനനുസരണമായി ജീവിതവും അനുപേക്ഷണീയമാണെന്ന് ഇതു നമ്മെ പഠിപ്പിക്കുന്നു. പ്രാർത്ഥനയെന്നത് ദൈവത്തിന്റെ കരങ്ങളിൽ നിന്ന് ജീവിതത്തിന് ആവശ്യമായത് ചോദിച്ചു വാങ്ങൽ മാത്രമല്ല, പ്രാർത്ഥനയിലൂടെ സ്വന്തം ജീവിതത്തെ ദൈവോചിതമായി ക്രമപ്പെടുത്തുവാനുള്ള ശക്തി ആർജ്ജിക്കുമ്പോഴാണ് പ്രാർത്ഥന പ്രാർത്ഥനയാകുന്നത്. മറിച്ചുള്ളത് വെറും അധരവ്യവസായമായി പരിണമിക്കുന്നു. പ്രാർത്ഥനയിൽ ശലോമോൻ ആവർത്തിച്ചു പറഞ്ഞിരിക്കുന്ന ഒരു കാര്യമുണ്ട്. ജനം പാപം ചെയ്യുകയും പിന്നീട് പാപം ചെയ്തുവെന്ന് തിരിച്ചറിഞ്ഞ് പശ്ചാത്താപത്തോടെ നിങ്കലേക്ക് തിരിഞ്ഞ് പാപം ചെയ്തുപോയി എന്നു നിലവിളിക്കുമ്പോൾ അവരുടെ നിലവിളികേട്ട് ന്യായം പാലിച്ചുകൊടുക്കേണമേ എന്നതാണ് ആ പ്രാർത്ഥനയിലെ പ്രധാന അപേക്ഷ. ജനത്തിനുവേണ്ടി ഈ അപേക്ഷ സമർപ്പിച്ചു പ്രാർത്ഥിച്ച ശലോമോന് സ്വജീവിതത്തിൽ വന്നുപോയ പ്രമാണ ലംഘനങ്ങളെ കണ്ടെത്തുവാനോ പശ്ചാത്തപിക്കുവാനോ ദൈവത്തിന്റെ മന്ദിരത്തിൽ ചെന്ന് ദൈവമുൻപാകെ യാചനകൾ സമർത്ഥിക്കുവാനോ കഴിയില്ല. ശലോമോനും ദാവീദും തമ്മിലുള്ള വലിയ വ്യത്യാസവും ഇതുതന്നെയാണ്.

ദേവാലയ പ്രതിഷ്ഠ കഴിഞ്ഞ് ഗിബെയോനിൽ വെച്ച് ദൈവം പ്രത്യക്ഷപ്പെട്ട് ശലോമോനോടു പറഞ്ഞ കാര്യങ്ങൾ ശ്രദ്ധിക്കുമ്പോൾ പ്രാർത്ഥനകൾ കേൾക്കുന്ന ദൈവം പ്രാർത്ഥന അംഗീകരിക്കുമെങ്കിലും അതിനനുസരണമായ ജീവിതമില്ലെങ്കിൽ അനുഗ്രഹങ്ങൾ പ്രാപിക്കുകയില്ലായെന്നു മനസ്സിലാക്കാൻ കഴിയും. 1 രാജാ. 9:3 മുതലുള്ള വാക്യങ്ങൾ ശ്രദ്ധിക്കുക. യഹോവ അവനോട് അരുളിച്ചെയ്തത് എന്തെന്നാൽ നീ എന്റെ മുൻപാകെ കഴിക്കുന്ന നിന്റെ പ്രാർത്ഥനയും യാചനയും ഞാൻ കേട്ടു. നീ പണിതിരിക്കുന്ന ഈ ആലയത്തെ എന്റെ നാമം അതിൽ എന്നേയ്ക്കും സ്ഥാപിപ്പാൻ തക്കവണ്ണം ഞാൻ വിശുദ്ധീകരിച്ചിരിക്കുന്നു. എന്റെ

## പിതൃമൊഴികൾ
**പരിശുദ്ധ പാമ്പാടി തിരുമേനി**

"മോഷണം പാപമാണ്.
പാപം ചെയ്താൽ ദൈവകോപമുണ്ടാകും."



കണ്ണും ഹൃദയവും എപ്പോഴും അവിടെ ഇരിക്കും ഞാൻ നിന്നോടു കൽപ്പിച്ചതൊക്കെയും ചെയ്യുവാൻ തക്കവണ്ണം എന്റെ മുൻപാകെ ഹൃദയ നിർമ്മലതയോടും പരമാർത്ഥതയോടും കൂടെ നിന്റെ അപ്പനായ ദാവീദ് നടന്നതുപോലെ നടക്കുകയും എന്റെ ചട്ടങ്ങളും വിധികളും പ്രമാണിക്കുകയും ചെയ്താൽ യിസ്രായേലിന്റെ രാജാസനത്തിൽ ഇരിപ്പാൻ ഒരു പുരുഷൻ നിനക്ക് ഇല്ലാതെപോകയില്ലായെന്ന് ഞാൻ നിന്റെ അപ്പനോട് അരുളിച്ചെയ്തതുപോലെ യിസ്രായേലിലുള്ള നിന്റെ രാജത്വത്തിന്റെ സിംഹാസനം ഞാൻ എന്നേയ്ക്കും സ്ഥിരമാക്കും. നിങ്ങളോ നിങ്ങളുടെ പുത്രന്മാരോ എന്നെ വിട്ടുമാറി നിങ്ങളുടെ മുൻപിൽ വച്ചിരിക്കുന്ന എന്റെ കല്പനകളും ചട്ടങ്ങളും പ്രമാണിക്കാതെയാണ് അന്യദൈവങ്ങളെ സേവിച്ചു നമസ്ക്കരിച്ചാൽ ഞാൻ യിസ്രായേലിനു കൊടുത്തിരിക്കുന്ന ദേശത്തുനിന്ന് അവരെ പറിച്ചു കളയും. "യഹോവ ശലോമോന്റെ പ്രാർത്ഥന കേട്ടു മറുപടി നൽകിയെങ്കിലും അവിടെയും ആവർത്തിച്ചു പറഞ്ഞ ന്യായപ്രമാണ പാലനം വിട്ടുകളഞ്ഞതിനാൽ ആ പ്രാർത്ഥനയും വാഗ്ദത്തവും സ്വന്ത ജീവിതംകൊണ്ട് ഫലവത്തായിത്തീർന്നില്ലായെന്ന് 1 രാജാ. 11:9-11 വാക്യങ്ങൾ വ്യക്തമാക്കുന്നു. അവിടെ നാം ഇങ്ങനെ വായിക്കുന്നു. നിനക്കു രണ്ടു പ്രാവശ്യം പ്രത്യക്ഷനാകുകയും അന്യദേവന്മാരെ ചെന്നു സേവിക്കരുത് എന്ന കാര്യത്തെക്കുറിച്ച് തന്നോടു കൽപ്പിക്കുകയും ചെയ്തിരുന്ന യിസ്രയേലിന്റെ ദൈവമായ യഹോവയെ വിട്ടു ശലോമോൻ തന്റെ ഹൃദയം തിരിക്കുകയും യഹോവ കൽപ്പിച്ചത് പ്രമാണിക്കാതെ ഇരിക്കുകയും ചെയ്തുകൊണ്ട് യഹോവ അവനോട് കോപിച്ചും യഹോവ ശലോമോനോടു അരുളിച്ചെയ്തത് എന്തെന്നാൽ എന്റെ നിയമവും ഞാൻ നിന്നോടു കൽപ്പിച്ച കല്പനകളും നീ പ്രമാണിച്ചില്ല എന്നുള്ള സംഗതി നിന്റെ പേരിൽ ഇരിക്കക്കൊണ്ട് ഞാൻ രാജത്വം നിങ്കൽ നിന്ന് നിശ്ചയമായി പറിച്ച് നിന്റെ ദാസനു കൊടുക്കും. നിന്റെ ജനത്തിനു ന്യായപാലനം ചെയ്യാൻ വിവേകമുള്ള ഒരു ഹൃദയം മാത്രം യഹോവയോടു ചോദിച്ചതിൽ പ്രീതനായി യഹോവ ചോദിച്ചതിൽ അധികമായ അനുഗ്രഹങ്ങൾ നൽകി വലിയവനാക്കിയ ശലോമോനോട് കോപിച്ചു ശാപവാക്കുകൾ പറയുന്നത് കേൾക്കുമ്പോൾ, നാം ദൈവോചിതമായി ജീവിക്കേണ്ടതിന്റെ ആവശ്യകത ബോധ്യമാകുന്നു. യഹോവ വാഗ്ദത്തം നിറവേറ്റുന്നവനാകക്കൊണ്ട് ദാവീദിനു നൽകിയ വാഗ്ദത്ത പ്രകാരം ശലോമോന്റെ കാലത്ത് രാജത്വം അതേപോലെ നിലനിർത്തി. എന്നാൽ ശലോമോനുശേഷം യിസ്രായേൽ രണ്ടായി പിരിയുന്നു. രണ്ടു ഗോത്രങ്ങൾ മാത്രം ശലോമോന്റെ മകനായ രഹയബാമിനും പത്തു ഗോത്രങ്ങൾ യെരോബയാമിനും ആയി. യഹൂദാ ഗോത്രവും ബെന്യാമീൻ ഗോത്രവും ഉൾപ്പെട്ട തെക്കേരാജ്യം യെഹൂദയും വടക്കേ രാജ്യമായി യിസ്രായേലും ആയി വിഭജിക്കപ്പെട്ടുവെന്ന് പിൽക്കാല ചരിത്രം വ്യക്തമാക്കുന്നു. പിതാക്കന്മാരുടെ ചെയ്തികൾ പിൻതലമുറയ്ക്ക് എങ്ങനെ ബാധമായിത്തീരുന്നുവെന്ന വലിയയഥാർത്ഥ്യമാണ് ഇവിടെ വെളിവാക്കുന്നത്.

ജ്ഞാനത്തിൽ അതുല്യനായി വിരാജിച്ച ശലോമോന് നേടിയ അറിവിന് അനുസരണമായി ജീവിക്കാൻ കഴിയാതെ പോയതിനാൽ നേടിയ ജ്ഞാനം വ്യർത്ഥമായി ഭവിക്കുന്നു. ആഡംബരത്തിലും സുഖലോലുപതയിലും ആകൃഷ്ടരായി യഹോവയുടെ പ്രമാണങ്ങളും ചട്ടങ്ങളും അനുസരിക്കാതെ ദൈവവഴി വിട്ടുനടക്കുന്നവർ, പൂർവ്വീകന്മാരുടെ സുകൃതംകൊണ്ട് ചിലപ്പോൾ കുഴപ്പമില്ലാതെ ജീവിക്കുമെങ്കിലും പിൻതലമുറയ്ക്ക് ഒരു അനുഗ്രഹം അവശേഷിപ്പിക്കാൻ കഴിയാതെ പോകും എന്ന വലിയ സത്യം ശാലോമോൻ രാജാവിന്റെ ജീവിതം നമ്മെ പഠിപ്പിക്കുന്നു. പിൻതലമുറയ്ക്കായി നന്മ അവശേഷിപ്പിക്കാൻ കഴിയുമ്പോഴാണ് ജീവിതം ധന്യമാക്കുന്നത്. അതിന് അറിവുമാത്രം പോരാ, ദൈവഭക്തിയും അനുപേക്ഷണിയമാണ്. ദൈവഭക്തിയിൽ ചാലിച്ചെടുക്കാത്ത ആ ജ്ഞാനം അനർത്ഥം വരുത്തിവയ്ക്കുന്നു.

## ബഥേൽ പത്രിക

1987 ഒക്ടോബർ മാസത്തിൽ പ്രസിദ്ധീകരണം ആരംഭിച്ച ചെങ്ങന്നൂർ മെത്രാസന മുഖപത്രമായ 'ബഥേൽ പത്രിക'യുടെ എല്ലാ ലക്കങ്ങളും കൈവശമുള്ളവർ വിവരമറിയിക്കുക. എല്ലാ ലക്കങ്ങളും കൈവശമുള്ളവരില്ലെങ്കിൽ പ്രഥമ ലക്കം മുതൽ ഏറ്റവും കൂടുതൽ ലക്കങ്ങൾ കൈവശമുള്ളവർ അറിയിക്കാവുന്നതാണ്. ഏതു കാലത്തേതായാലും ഏറ്റവും കൂടുതൽ ലക്കങ്ങൾ കൈവശമുള്ളവരുടെ പേരുകൾ ബഥേൽ പത്രികയിൽ പ്രസിദ്ധീകരിക്കുന്നതാണ്.

– പത്രാധിപർ

**'ബഥേൽ പത്രിക'യുടെ എല്ലാ ലക്കങ്ങളും കൈവശമുള്ളവർ**

**റവ. ഫാ. ജിബു ഫിലിപ്പ്**
**ശ്രീ. ജേക്കബ് ഉമ്മൻ, മുളക്കുഴ**

ആരാധനാ വിജ്ഞാനീയം

ഫാ. സഖറിയ പനയ്ക്കാമറ്റം

# ഭൂമിയെ വിശുദ്ധമാക്കുന്ന ദൗത്യബോധം

*"രാജ്യത്തിൻ വാതിൽ-ചെറിതയുമാ മാർഗ്ഗം*
*വീതി കുറഞ്ഞതുമാ-ണാവഴി ഗമനം കാംക്ഷിപ്പോ-*
*നത്യുത്സാഹമവശ്യം താൻ.*
*അലസത ലേശം ബാധിച്ചാൽ*
*അശുഭവഴിക്കു വശംവദനായ്*
*സ്വാത്മത്തെ-സ്വയമേ നിഹനിക്കും."*
*(ബുധൻ - പ്രഭാത നമസ്കാരം)*

**പ**രിശുദ്ധനായ സ്തേഫാനോസ് സഹദായുടെ ഓർമ്മ കൊണ്ടാടുന്നത് ജനുവരി 8-ാം തീയതിയാണ്. സഭാമക്കളുടെയിടയിൽത്തന്നെ അഭിപ്രായ ഭിന്നതയുണ്ടായി, സഭയിൽ കലഹം ഉണ്ടാക്കുന്ന വ്യക്തിയെന്ന് കള്ളസാക്ഷ്യം പറഞ്ഞതിന്റെ പശ്ചാത്തലത്തിലാണ് സ്തേഫാനോസ് സഹദാ കല്ലേറുകൊണ്ട് രക്തസാക്ഷിയാകുവാൻ തക്കവണ്ണം വിധിയ്ക്കപ്പെടുന്നത്. തന്റെ വധത്തിന് സഭാമക്കൾതന്നെ കാരണഭൂതരാകയാൽ സഭയുടെ ആദ്യത്തെ ഔദ്യോഗിക രക്തസാക്ഷിയായി സ്തേഫാനോസ് സഹദായെ അംഗീകരിക്കുന്നു ക്രിസ്തുവിന്റെ ജനനത്തോട് അനുബന്ധിച്ച് രക്തസാക്ഷികളായിത്തീർന്ന ശിശുസഹദേന്മാരെയും സഭ ആദരിക്കുകയും അവരുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിക്കുകയും ചെയ്യുന്നു.

"ഇതാ സ്വർഗ്ഗം തുറന്നിരിക്കുന്നതും മനുഷ്യപുത്രൻ ദൈവത്തിന്റെ വലതുഭാഗത്ത് നിൽക്കുന്നതും ഞാൻ കാണുന്നു" (അപ്പോ 7:56) എന്ന് സ്തേഫാനോസ് സഹദാ സാക്ഷ്യപ്പെടുത്തിയതായും നടപടി പുസ്തകത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ക്രിസ്തീയ വിശ്വാസത്തിന് മുറിവേൽക്കുമ്പോൾ അഥവാ സഭയുടെ മക്കൾ കഷ്ടത അനുഭവിക്കുമ്പോൾ ക്രിസ്തു വിശ്രമിക്കുകയല്ല, ഉണർവ്വോടും ജാഗ്രതയോടും കൂടെ സ്വർഗ്ഗത്തിൽ എഴുന്നേറ്റുനിൽക്കുന്നുവെന്ന് ഈ ഭാഗം വെളിവാക്കുകയാണ്. തന്റെ ജനം വേദനപ്പെടുമ്പോൾ, ഹൃദയം നൊന്ത് മുറവിളി കൂട്ടുമ്പോൾ മഹാപുരോഹിതനായ ക്രിസ്തു ഭൂമിയിൽ ദുഃഖിക്കുന്നവരെ ബലപ്പെടുത്തുവാനായി ജാഗ്രതയോടെ എഴുന്നേൽക്കുന്നുവെന്ന് പ്രസ്തുത വാക്യം പഠിപ്പിക്കുന്നു. മനുഷ്യാവതാരത്തിന്റെ പിൻതുടർച്ചയായ സഭയുടെ മക്കളുടെ ദൗത്യത്തോടുചേർന്നും ജാഗ്രതയോടുകൂടിയ എഴുന്നേൽപ്പ് പലപ്പോഴും അനിവാര്യമായി വന്നു ചേരുന്നു.

**വിശ്രമം ഇല്ലാതെയുള്ള ദൗത്യനിയോഗം**

പുറപ്പാട് പുസ്തകം 27 മുതൽ 30 വരെയുള്ള അദ്ധ്യായങ്ങളിൽ വിശുദ്ധ ആരാധനാ സ്ഥലത്തോടുചേർന്ന് യാഗപീഠം, ധൂപപീഠം, അൾത്താര, മേശ, ദീപം, എണ്ണ, കലശങ്ങൾ, പ്രകാശം, തൂണുകൾ, മറശ്ശീല, ചുറ്റുപടികൾ, അംശവസ്ത്രങ്ങൾ, സാക്ഷ്യപെട്ടകം, വിരിഞ്ഞ പൂക്കളാലും പൂമൊട്ടുകളാലും അലങ്കരിക്കപ്പെട്ട നിലവിളക്കുകൾ, അങ്ങനെയെല്ലാം നിർദ്ദേശിച്ച ദൈവം യാഗം അർപ്പിക്കുന്ന പുരോഹിതനോ, യാഗത്തിൽ സംബന്ധിക്കുന്ന ഒരു ദൈവവിശ്വാസിയ്ക്കോ ഇരിക്കുന്നതിനായി ഒരു പീഠം ഒരുക്കുന്ന കാര്യം മാത്രം പറഞ്ഞിട്ടില്ല. കാരണം തന്റെ ദൗത്യത്തിൽനിന്നും വേർപെട്ടോ, ദൈവനിയോഗംതികയ്ക്കുന്നതിൽ നിന്നും മാറിയോ വിശ്രമംതേടി ഇരിപ്പിടത്തിൽ ഇരിയ്ക്കുവാൻ ദൈവം അനുവദിക്കുന്നില്ലായെന്നതുന്നെ.

അദ്ധ്യാപകർക്ക് അനായാസേന ഇരുന്ന് പഠിപ്പിക്കുവാൻ ഒരു കസേരപോലും ഒരു ക്ലാസ്സ് മുറിയിൽ കൊടുക്കാത്ത കാലഘട്ടം ഉണ്ടായിരുന്നുവെന്ന് മലങ്കരസഭാരത്നം മാർ ഒസ്ത്താത്തിയോസ് തിരുമേനിയിൽ നിന്നും കേൾക്കുവാൻ സാധിച്ചിട്ടുണ്ട്. ഒരു അദ്ധ്യാപകനായി സേവനം നടത്തിയായിരുന്നല്ലോ വന്ദ്യ തിരുമേനി ജീവിതയാത്ര ആരംഭിച്ചത്. ജോലി ചെയ്യാതെ ശമ്പളം വാങ്ങിക്കണമെന്നുള്ളതും പ്രതിഫലം ലഭിക്കുവാൻ തുടങ്ങുമ്പോൾ അതിന്റെ അമിതമായ വർദ്ധനവിനുവേണ്ടി സമരം നടത്തണമെന്നുള്ളതും അംഗീകരിക്കപ്പെട്ട തിന്മയായി ഈ കാലഘട്ടത്തിൽ മാറിക്കഴിഞ്ഞു.

**ബഹളത്തിൽ കലാശിക്കുന്ന കലോത്സവങ്ങൾ**

ദൈവദത്തമായ കഴിവുകളും കലാവാസനകളും പ്രോത്സാഹിപ്പിക്കുവാനും വളർത്തുവാനുമായി ജില്ലാതലത്തിലും സംസ്ഥാനതലത്തിലും കലോത്സവങ്ങൾ നടത്തുമ്പോൾ പല വേദികളും ബഹളങ്ങളിൽ കലാശിക്കുന്നുണ്ട്. വാക്കേറ്റത്തിൽ ആരംഭിക്കുന്നത് കൈയ്യേറ്റത്തിൽ ചെന്ന് അവസാനിക്കാറുണ്ട്. വിധി നിർണ്ണയിച്ചവർക്ക് പരിക്കുപറ്റാതെ ഇരുട്ടിലും ഒളിവിടങ്ങളിലും അവരെ രക്ഷപ്പെടുത്തി പുറത്തുകടത്തി വിടേണ്ടതായിട്ടും ഉള്ള ചുറ്റുപാടുകൾ പലേടത്തും സംജാതമാകുകയും ചെയ്യുന്നു. മറ്റുള്ളവരെ അംഗീകരിക്കുവാനും അവരുടെ കഴിവുകളെ ആദരിക്കുവാനും കഴിയാതെപോകുന്ന സ്വാർത്ഥത നിറഞ്ഞ ചുറ്റുപാടുകളിൽ ഇതെല്ലാം സംഭവിക്കുന്നു. വിസ്മരിക്കപ്പെട്ടുപോകുന്നതോ ഓരോരുത്തരുടേയും നിയോഗവും.

**നിയോഗം വിസ്മരിക്കപ്പെട്ട വൈരുദ്ധ്യങ്ങൾ**

നിത്യവും വ്യായാമം ചെയ്യുവാൻ എപ്പോഴും മറ്റുള്ളവരെ ഉപദേശിക്കുന്ന ഡോക്ടർമാർക്ക്

വ്യായാമം ചെയ്യുവാനുള്ള സമയം കിട്ടാറില്ല. മദ്യ നിരോധനത്തിനുവേണ്ടി വേദികളിൽ വാദിക്കുന്നവർ രഹസ്യമായി അത് ഉപയോഗിക്കുന്നതിൽ സംതൃപ്തി കാണുന്നു. ധൂർത്തിനെതിരെ ശബ്ദി ക്കുന്നവർ വളരെ വിപുലമായ വിവാഹസത്ക്കാര ങ്ങൾ ക്രമീകരിക്കുന്നു. മറ്റുചിലർ അവരെ താലോ ലിക്കുന്നു. ടിവി സീരിയലുകൾ സമൂഹത്തിൽ മൂല്യ ശോഷണം വരുത്തുന്നുവെന്ന് വിമർശിക്കുന്ന പലരും മുടങ്ങാതെ പല സീരിയലുകളും കാണു ന്നു. ജീവിതം സത്യാന്വേഷണമാക്കിയ മഹാത്മാ ഗാന്ധിയുടെ വലിയ ചിത്രമുള്ള നോട്ട് കൈക്കൂലി കൊടുക്കുവാനും വാങ്ങുവാനും ഉപയോഗിക്കുന്നു. ഹെൽമറ്റ് ധരിക്കാത്തവരെപ്പിടിച്ച് "ഫൈൻ" ഈടാ ക്കുന്ന ഉത്തരവാദിത്വപ്പെട്ടവർ ഹെൽമെറ്റ് ഇല്ലാതെ യാത്ര ചെയ്യുന്നു. മറ്റുള്ളവരോട് പ്രസംഗിച്ചത് എന്താണെന്ന് ചുരുങ്ങിയ ദിവസംകൊണ്ട് ആദ്യം മറന്നുപോകുന്നവർ പ്രസംഗിച്ചവർതന്നെ. എന്തി നേറെ സഭകളിലേക്ക് കടന്നാൽ നേതൃസ്ഥാനത്തു നിന്നുമുള്ള കല്പനകൾ വായിക്കുന്നതും അശ്രദ്ധ യോടെ അത് അനുസരിക്കാതെയിരിക്കുന്നതും വായിക്കുന്നവർതന്നെ.

**നിറവേറ്റണ്ടതായ ധന്യമായ ദൗത്യം**

മനുഷ്യൻ ഭൂമിയിൽ ദൈവത്തെ പ്രതിനിധാനം ചെയ്യുന്നു. വീഴ്ച ഭവിച്ച ലോകത്തിൽ തിന്മകളുടെ ശക്തികൾ വളരെ സജീവമാണ്. ഭൂമിയെ കീഴട ക്കുക എന്ന ജോലി മനുഷ്യനെ ഭരമേല്പിച്ചിരിക്കു ന്നു. ആ സത്യം സൃഷ്ടിയുടെ ആരംഭി ത്തിൽത്തന്നെ ഉയർത്തിക്കാട്ടിയിട്ടുണ്ട്. മനുഷ്യൻ ഭൂമിയെ കീഴടക്കുന്നത് അവരവരുടേതായ ചുറ്റുപാ ടിൽ ഓരോരുത്തരും സ്വന്തം ദൗത്യം നിറവേറ്റു മ്പോഴാണ്. സുവിശേഷങ്ങളിലെ യേശു ദൈവാല യത്തോടും വിശുദ്ധ സ്ഥലങ്ങളോടും ബന്ധപ്പെ ടുന്നതിലധികം തന്റെ ദൗത്യം നിറവേറ്റുന്നതിലും അതിനെക്കുറിച്ച് പ്രബോധിപ്പിക്കുന്നതിലുമാണ് കാണുന്നത്. മനുഷ്യാവതാര കാലഘട്ടം കൊണ്ടു മാത്രം ക്രിസ്തുവിന്റെ ദൗത്യം തീരുന്നില്ല. നിത്യവും മദ്ധ്യസ്ഥത അണയ്ക്കുന്ന ഒരു ശ്രേഷ്ഠ മഹാപുരോഹിതനെപ്പോലെ രക്ഷകൻ കാത്തിരിക്കു കയാണ്. (എബ്രാ.10:12). നമ്മുടെ പാപങ്ങൾക്കു വേണ്ടി സ്വയം ത്യാഗമായി സകലതും നിവർത്തി ച്ചശേഷമാണ് അവിടുത്തെ കാത്തിരുപ്പ് 'അവൻ വള രേണം, ഞാനോ കുറയേണം' എന്ന നിശ്ചയത്തോ ടുകൂടി ക്രിസ്തുവിന്റെ മുന്നോടിയായ യോഹന്നാൻ സ്നാപകൻ തന്റെ ദൗത്യം നിറവേറ്റി. തന്റെ നൊമ്പ രങ്ങൾ ഉള്ളിലൊതുക്കി ഏകജാതനായ പുത്രൻ നിയോഗങ്ങൾക്ക് കൂടുതൽ ശക്തി നൽകിയതിലൂ ടെയാണ് കന്യകമറിയാമിന്റെ മഹത്വം വെളിപ്പെട്ടു കിട്ടിയതും മറിയാമിനെ ഭാഗ്യവതിയെന്ന് പുകഴ്ത്തി സഭ ആദരിക്കുന്നതും.

മനുഷ്യ ജീവിതത്തിലെ യഥാർത്ഥമായ സമ്പത്ത് പണം കൊടുത്ത് വാങ്ങുവാനാകാത്ത പലതും ആണ്. സ്നേഹം, ത്യാഗം, നൊമ്പരം, കാരുണ്യം, ആദരവ് മുതലായവ വിലകൊടുത്ത് വാങ്ങുവാൻ കഴിയാത്തവയാണ്. "അധികംപേരെ നേടേണ്ടതിന് ഞാൻ എന്നെത്തന്നെ എല്ലാവർക്കും ദാസനാക്കി......ബലഹീനനായി....ഏതുവിധത്തിലും ചിലരെ രക്ഷിക്കേണ്ടതിന് ഞാൻ എല്ലാവർക്കും എല്ലാമായിത്തീർന്നു" എന്ന് തന്റെ ദൗത്യനിർവ്വഹ ണത്തെക്കുറിച്ച് പൗലോസ്ശ്ലീഹാ പ്രബോധിപ്പിക്കു ന്നു. (1 കൊരി.9:19-22)

നല്ല ദൗത്യബോധം ഉള്ളിലുള്ള ഒരു സാധാരണ വീട്ടമ്മയ്ക്ക് ഉല്ലാസ യാത്രകൾക്ക് സമയം ലഭിക്കു കില്ല. ഉത്സവവേളകൾക്കും വിരുന്നുകൾക്കും തന്റെ ജീവിതത്തിൽ സ്ഥാനമില്ല. പാഴായിട്ടുള്ള സ്നേഹ ചുംബനങ്ങൾ മറ്റുള്ളവരിൽനിന്ന് പ്രതീക്ഷിക്കുക യുമില്ല, നൽകുകയുമില്ല. എങ്കിലും ജീവിതം മുഴു വൻ മറ്റുളളവർക്കുവേണ്ടി വിട്ടുകൊടുക്കുന്നവരെ സ്വീകരിക്കുവാൻ സ്വർഗ്ഗ കവാടങ്ങൾ എപ്പോഴും തുറന്നിരിക്കും.

ശ്രേഷ്ഠ ധ്യാനഗുരുവായ വന്ദ്യനായ ബോബി ജോസ് കട്ടികാട് അച്ചന്റെ വാക്കുകൾ കടമെടുക്ക ട്ടെ. "ഹൃദയത്തിന് നാല് അറകൾ ഉണ്ടെന്ന് കേട്ടി ട്ടുണ്ട്. സ്ത്രീഹൃദയത്തിന്റെ നാല് അറകളിലും അവൾ ഓരോ ബിംബത്തെ സൂക്ഷിക്കുന്നു. ഒന്നാ മത്തെ അറയിൽ ഒരമ്മയെ, രണ്ടിൽ ഒരു പെങ്ങൾ, മൂന്നിൽ ഒരു സഖി, നാലിൽ ഒരു സന്യാസിനി.... അഭയമായി മാറുമ്പോൾ അവൾ അമ്മയായി മാറു ന്നു. കാത്തു നിൽക്കുമ്പോൾ അവൾ പെങ്ങളാകു ന്നു, എന്തും പൊറുക്കുന്നു, എല്ലാം മനസ്സിലാക്കുന്ന വേളയിൽ ഒരു സഖിയാകുന്നു. ഭാര്യയെന്നോ കൂട്ടു കാരിയെന്നോ വിളിച്ചുകൊൾക. വാഴ്വുകൾ നിറഞ്ഞ അവസാനിക്കാത്ത യാത്രയിൽ സ്നേഹത്തിന്റെയും കരുത്തിന്റെയും പൊതിച്ചോറുംകെട്ടി നിൽക്കുന്ന വൾ. പ്രാർത്ഥനാപൂർവ്വം നിൽക്കുമ്പോൾ അവൾ ഒരു സന്യാസിനിയെപ്പോലെ നിർമ്മലയാകുന്നു. സിദ്ധാർത്ഥന്മാർക്ക് വെളിപാടിന്റെ ബോധിവൃക്ഷമാ കുന്നു. പ്രിയമുള്ളത് മറ്റാർക്കോവേണ്ടി ത്യജിക്കു മ്പോൾ ജീവിതം അവൾക്ക് ഒരു ബലിയാകുന്നു. കൃതജ്ഞതകൊണ്ട് എന്റെ ശിരസ്സ് ഇപ്പോൾ താഴു ന്നു." (സഞ്ചാരിയുടെ ദൈവം).

പുതുവത്സര പുലരികളിൽ ഭൂമിയെ വിശുദ്ധമാ ക്കുന്ന ദൗത്യബോധംകൊണ്ട് ഭൂമി പരിലസിക്കട്ടെ.

**വിശ്വാസപഠനം**

# വി. മാമ്മോദീസാ (ശിശുസ്നാനം) അറിയേണ്ട സത്യങ്ങൾ

**ഫാ. ഷിബു വർഗീസ്**

**(കഴിഞ്ഞ ലക്കം തുടർച്ച..)**

ഉത്തരാധുനിക ജീവിതത്തിൽ (Post Modern life) തെറ്റായ പഠിപ്പിക്കലുകൾകൊണ്ടും വേദപുസ്തക പരിജ്ഞാനമില്ലായ്കയാലും സ്നാപനം, ക്രിസ്തീയ രക്ഷ എന്നീ വിഷയങ്ങളിൽ ക്രിസ്തീയ സമൂഹം മുഴുവനായി തെറ്റിദ്ധരിക്കപ്പെട്ടിട്ടുണ്ട്. തല്ഫലമായി വി. വേദപുസ്തകത്തിന് നിരക്കാത്ത വേദവിപരീതങ്ങളും സഭാഭ്രംശങ്ങളും നൂതന വേർപാടു സഭകളും ഉണ്ടാകുന്നു. സത്യവിശ്വാസ സഭകളിൽ നിന്നും ഈ ദൃശ്യ അജ്ഞതയാലും സ്വാർത്ഥ താൽപര്യങ്ങളാലും സഭാഭ്രംശം സംഭവിച്ചിട്ടുള്ളവർ പിൽക്കാലത്ത് ചൊല്ലിപ്പഠിപ്പിക്കുന്ന തെറ്റും വികലവുമായ കാര്യങ്ങൾ സത്യമെന്നും ക്രിസ്തീയമെന്നും ധരിച്ച് വലിയ കെണിയിൽപെട്ട് ജീവിക്കുന്നു.

സത്യവിശ്വാസ സഭയിൽ (Orthodox Church) ദമ്പതികൾക്ക് ലഭിക്കുന്ന ശിശു തന്റെ ക്രിസ്തീയ രക്ഷാകര ജീവിതം മാമ്മോദീസായെന്ന വി. കൂദാശയിലൂടെ സമാരംഭിക്കുന്നു. വി. സ്നാപന ശുശ്രൂഷയിലൂടെ പ്രോത്ഘാടനവും ഉദ്ഘാടനവും ചെയ്യപ്പെട്ടുള്ള ഈ രക്ഷണ്യ ജീവിതം മാനസാന്തര ജീവിതത്തിലും തുടരുന്നു. അതുകൊണ്ടുതന്നെ മാമോദീസായെ പുതുജന്മമെന്നും (വി. യോഹ. 3:5) വീണ്ടും ജനനമെന്നും (തീത്തോസ് 3:6) പ്രകാശീകരണമെന്നും (Photimsa - എബ്രാ. 6:4) മാമോദീസാ തൊട്ടയെ രണ്ടാം ഗർഭപാത്രം (second womb) അഥവാ സഭയുടെ ഗർഭപാത്രമെന്നും വിവക്ഷിക്കുന്നു. ഈ ശുശ്രൂഷ അഥവാ സഭയുടെ ഗർഭപാത്രമെന്നും വിക്ഷിക്കുന്നു. ഈ ശുശ്രൂഷ. ഏറ്റ സ്നാനാർത്ഥി ക്രിസ്തുവിലേക്ക് വളരുകയും ചെയ്യേണ്ടതുണ്ട്. ഇതിന്റെ പഴയ നിയമ നിഴലുകളെപ്പറ്റി മുൻപ് പ്രസ്താവിച്ചിട്ടുണ്ട്. പുതിയ നിയമത്തിൽ ആദാമ്യ പാപമോചനത്തിനും പരിശുദ്ധാത്മ നൽവര സ്വീകരണത്തിനും യേശുക്രിസ്തുവുമായുള്ള സംസർഗ്ഗത്തിനും നിത്യജീവാവകാശത്തിനും ദൈവരാജ്യ പ്രവേശനത്തിനും പുത്രത്വ നൽവരത്തിനും ശുദ്ധീകരണത്തിനും ക്രിസ്തുശരീരമായ സഭയുടെ പരിപൂർണ്ണ അംഗത്വത്തിനുമായി ഈ കൂദാശ സ്നാനാർത്ഥിക്ക് നല്കുന്നു.

ഈ അനുഗ്രഹീത കൂദാശ ശ്ലൈഹീക നൽവരവും കൈവെയ്പുമുള്ള പുരോഹിതന്മാർ നിർവ്വഹിക്കുകയണ് വേണ്ടത്. ഉത്ഥിതനായ കർത്താവ് തന്റെ പന്ത്രണ്ട് ശ്ലീഹാന്മാർക്കു മാത്രം നൽകിയ അധികാരമണിത്. (വി. മത്താ. 28:19) മറ്റാളുകൾ തങ്ങളുടെ നേട്ടത്തിനും അജ്ഞതയാലും ഇത് നടത്തിയാൽ അവയെ കൂദാശയെന്നോ ദൈവാനുഗ്രഹ സാധ്യതയെന്നോ വിളിപ്പാൻ കഴിയുകയില്ല. ശ്ലീഹാന്മാർ മാത്രമണ് പരിശുദ്ധ വേദപുസ്തകത്തിൽ പ്രത്യേകിച്ചും ക്രിസ്തീയ സഭയുടെ വളർച്ച രേഖപ്പെടുത്തിയിരിക്കുന്ന അപ്പോസ്തോല പ്രവൃത്തികളിൽ സ്നാപനം കഴിപ്പിച്ചിട്ടുള്ളത്. പ്രത്യേക സാഹചര്യത്തിൽ ശ്ലീഹാന്മാരില്ലാതെ ഇത് നടത്തേണ്ടി വന്നിട്ടുള്ളപ്പോൾ ശ്ലീഹാന്മാരുടെ കൈവയ്പ്പിനായും കാത്തിരുന്നതായും ശമര്യ പ്രദേശങ്ങളിൽ ഫിലിപ്പോസ് ശെമ്മാശൻ നടത്തിയ സ്നാപനത്തിലും എഫേസ്യർ പ്രാപിച്ച സ്നാപനത്തിലും (അപ്പൊ. പ്ര. 19:1–5) പരിശുദ്ധാത്മാവ് ലഭിച്ചിരുന്നില്ല. എന്ന പരിമിതി നാം മനസ്സിലാക്കണം. അപ്പൊ. പ്രവ. 21–ാം അദ്ധ്യായത്തിൽ കശ്ശീശന്മാരേയും (presbyters) അദ്ധ്യന്മാരെയും (bishops) പൗലോസ് ശ്ലീഹാ ക്രിസ്തുവിൽ ഈ ശുശ്രൂഷ ഏൽപ്പിക്കുന്നതായി കാണാം. ഇന്നുപയോഗിക്കുന്ന വേദപുസ്തകത്തിലെ 'മൂപ്പൻ' (Elder) എന്ന ഭാഷാന്തരം മൂലഗ്രന്ഥത്തോട് യോജിക്കുന്നതല്ല മറിച്ച് പുരോഹിതന്മാർ അഥവാ കശ്ശീശന്മാർ എന്ന് അർത്ഥം വരുന്ന (Presbyteres) എന്ന പദമാണ് ശരിയായിട്ടുള്ളത്. അപ്രകാരം പുരോഹിതന്മാരെ ഏൽപ്പിച്ച ആത്മീയ പൗരോഹിത്യ ശുശ്രൂഷ (വി. മാമ്മോദീസാ ക്രമം - പ്രാരംഭ പ്രാർത്ഥന നോക്കുക) സാധാരണ ജനം (അവൈദീകർ) നിർവ്വഹിക്കേണ്ടതല്ല.

സ്നാനത്തെക്കുറിച്ചുള്ള ചോദ്യങ്ങളും അവയ്ക്കുള്ള മറുപടികളും

1. യേശു യോഹന്നാനിൽ നിന്ന് പ്രാപിച്ച സ്നാനം ക്രിസ്തീയ സ്നാനമാണോ?

അല്ല. യോഹന്നാൻ തന്നെ പറയുന്നത് ഗ്രഹിക്കുക. ഞാൻ നിങ്ങൾക്ക് വെള്ളംകൊണ്ട് സ്നാനം നൽകുന്നു. എന്നാൽ എന്റെ പിന്നാലെ വരുന്നവൻ അഗ്നികൊണ്ടും ആത്മാവുകൊണ്ടും നിങ്ങൾക്ക് സ്നാനം നൽകും. ഇവിടെ യോഹന്നാൻ സ്നാപകൻ നൽകിയ യഹൂദ രീതിയിലുള്ള വെള്ളത്താലുള്ള സ്നാനമാകുന്നു എന്നും യേശുക്രിസ്തു നൽകുന്നത് പരിശുദ്ധാത്മാവിലുള്ള സ്നാമാകുന്നുവെന്നും ഉൾക്കൊള്ളുക. ക്രിസ്തീയ സഭയിൽ ഇന്ന് അപ്പോസ്തോലിക സഭകളിൽ ഉള്ള സ്നാപനം പരിശുദ്ധാത്മാവിലുള്ള സ്നാനമാണ്. മറിച്ച് ആറ്റിലോ കുളത്തിലോ 'മുക്കുന്ന' സ്നാനത്തിൽ പരിശുദ്ധാത്മവില്ല. ഒന്നാമതായി ഇത് നടത്താൻ അധികാരമുള്ളവരല്ല ഈ കർമ്മം നിർവ്വഹിക്കുന്നത്. അതുപോലെ ഇത് വേദപുസ്തകാനുസൃതവുമല്ല. യേശുക്രിസ്തു വെള്ളത്തിൽ നിന്ന്

കയറിയപ്പോഴാണ് പരിശുദ്ധാത്മാവ് വന്നത്.

യേശു ഏറ്റ സ്നാനം പാപമുള്ള സമൂഹത്തോട് ഏകീഭവിച്ച് പാപത്തെ ചെറുക്കുന്നതിനുള്ള പ്രതിജ്ഞ എടുക്കുന്നതിനും പൗരോഹിത്യത്തിലേക്ക് യേശു പ്രവേശിക്കുന്നതിന് യഹൂദ നിയമ പ്രകാരമുള്ള നീതി നിവർത്തിക്കപ്പെടേണ്ടതിനും പരിശുദ്ധ ത്രിത്വത്തിന്റെ വെളിപ്പെടുത്തലിനുമായിരുന്നു. യേശുക്രിസ്തുവിന് പാപമോചനവും അവൻ ദൈവമായിരിക്കുന്നതിന്റെ പാപത്തിൽ നിന്നുള്ള വീണ്ടെടുപ്പും ആവശ്യമില്ലല്ലോ. ക്രിസ്തീയ സ്നാനം പാപമോചനത്തിലേക്ക് നയിക്കുന്ന സ്നാപനമാണ്. കൂടാതെ യേശുക്രിസ്തു ഏറ്റ ക്രൂശുമരണമാകുന്നു സ്നാപനം. (രക്തത്താലുള്ള ഈ സ്നാനം) അതേപടി ഏൽപ്പാൻ മനുഷ്യന് കഴിയുകയില്ലല്ലോ. യേശുക്രിസ്തു ഏറ്റ സ്നാനം, ഇന്ന് വേർപാടു സഭക്കാർ പറയുംപോലെയുള്ള 'മുതിർന്ന സ്നാനം' എന്നതിന് ഉപോദ്ബലകമായ മാതൃകയുമല്ല. ചുരുക്കത്തിൽ ഇന്ന് ഓർത്തഡോക്സ് സഭകളും മറ്റ് അപ്പോസ്തോലിക സഭകളും നല്കുന്ന സ്നാപനം യേശുക്രിസ്തു സ്വീകരിച്ച സ്നാനാടിസ്ഥാനത്തിലല്ല, മറിച്ച് യേശുക്രിസ്തു നൽകുന്ന സ്നാനാതലത്തിലാണ്.

2. എല്ലാറ്റിലും മുഖ്യകൽപന 'സ്നാനം കഴിപ്പിക്കുക' എന്നതോ അല്ല. പരിശുദ്ധ ത്രിയേക ദൈവത്തെ പരമമായി അറിയുകയും ദൈവത്തേയും അവന്റെ സൃഷ്ടിയായ മനുഷ്യനെയും (പ്രകൃതിയുൾപ്പെടെ) സ്നേഹിക്കുകയും ചെയ്യുക എന്നതാണ് മുഖ്യകൽപന (മാർക്കോസ് 12:29-31) മത്താ. 22:37-39, യോഹ. 13:34) പരിച്ഛേദനയല്ല അഗ്രയർച്ചവുമല്ല. (സ്നാനവുമല്ല) പുതിയ സൃഷ്ടി യത്രേ കാര്യം (ഗലാ. 6:15) മുതിർന്നശേഷം ആറ്റിലോ, കുളത്തിലോ, യോഗ്യതയില്ലാത്തവന്റെ നേതൃത്വത്തിൽ മുങ്ങി ഇന്നുമുതൽ ഞാൻ ക്രിസ്തുവിനെ എന്റെ രക്ഷിതാവായി സ്വീകരിച്ചിരിക്കുന്നു എന്ന് പറഞ്ഞു കഴിഞ്ഞാൽ അതിനുശേഷവും മുൻപും എന്ത് തെറ്റുചെയ്താലും കുഴപ്പമില്ല എന്ന് പഠിപ്പിക്കുന്ന, വിശ്വസിക്കുന്ന ക്രിസ്തു ഇതര വേർപാടുകാരാ അജ്ഞതയെ തിരിച്ചറിയുക.

3. വി. മാർക്കോ. 16:16ന്റെ ആന്തരികാർത്ഥം എന്താണ് സ്നാനമാണോ അതിലെ പ്രതിപാദ്യ വിഷയം?

വി. മാർക്കോസ് 16-ാം അദ്ധ്യായം 15, 16, 17 വാക്യങ്ങൾ ഒരുമിച്ച് വായിച്ച് ഗ്രഹിക്കുമ്പോഴാണ് ഈ ഭാഗത്തിന്റെ അർത്ഥപൂർണ്ണമായി ഗ്രഹിക്കുന്നത്. സകല സൃഷ്ടികളോടും സുവിശേഷം പ്രസംഗിക്കണം എന്നതാണ് ഇവിടുത്തെ പ്രധാന നിർദ്ദേശം. അതിന്റെ പരിണിത ഫലമായി വിശ്വാസികളിൽ ഉണ്ടാകേണ്ടതാണ്. വിശ്വസിക്കണം സ്നാനം ഏൽക്കണം എന്നീ പ്രതികരണങ്ങൾ. അവ വ്യാപ്തവും സ്വതന്ത്രവുമായ രണ്ട് നിർദ്ദേശങ്ങളാണ് യേശു നൽകിയ സ്നാനപ്രമാണത്തിൽ (വി. മത്താ. 28:19, 20) സ്നാനം കഴിപ്പിക്കുക, കല്പന പ്രമാണിക്കാൻ ഉപദേശിക്കുക, ശിഷ്യരാക്കുക എന്നീ ക്രമമാണ് കർത്താവ് നിർദ്ദേശിക്കുന്നത്. അവിടെ വിശ്വാസം എടുത്തു പറഞ്ഞിട്ടുമില്ല. അതുകൊണ്ട് വിശ്വാസവും സ്നാനവും രണ്ട് തലങ്ങളാണെന്നും വിശ്വാസം പഠിച്ച് സ്വന്തവായാൽ ഏറ്റുപറഞ്ഞെങ്കിലേ സ്നാനമാകുവെന്നും വേദപുസ്തകം പഠിപ്പിക്കുന്നില്ല എന്നും ഗ്രഹിക്കേണ്ടതാണ്. വിശ്വാസവും സ്നാനവും വ്യത്യസ്തവും സ്വതന്ത്രവുമാണ് എന്ന് ഇവിടെ വെളിവാകുന്നു. ശിക്ഷാവിധിയിൽ അകപ്പെടുന്നത് ആരാണെന്ന് വി. മത്താ. 25:31-46 വരെയുള്ള ഭാഗത്ത് കാണാം (തുടരും...)

## ദിവ്യബോധനം സെമിനാർ

ജനതകളുടെ പ്രകാശം (POCE) നേർവഴിയിൽ (DOCE) എന്നീ പുസ്തകങ്ങളുടെ സെമിനാർ 2016 ഫെബ്രുവരി 13 ശനിയാഴ്ച രാവിലെ 10 മണി മുതൽ ബഥേൽ അരമനയിൽ വെച്ച് നടത്തുന്നതാണ്. റവ. ഗീവറുഗീസ് ജോൺ സെമിനാറിനു നേതൃത്വം നൽകുന്നതാണ്. പഠിതാക്കൾ എല്ലാവരം മുടക്കംകൂടാതെ സെമിനാറിനു വന്നു സംബന്ധിക്കേണ്ടതാണ്.

## ഓർമ്മപ്പെരുന്നാൾ

കുറിച്ചിമുട്ടം സെന്റ് സ്റ്റീഫൻസ് പള്ളിയിലെ വിശുദ്ധ സ്തേഫാനോസ് സഹദായുടെ ഓർമ്മപ്പെരുന്നാൾ 2016 ജനുവരി 3 മുതൽ 8 വരെ നടത്തി. ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ, ഫാ. സജി അമയിൽ, ഫാ. സോണി കുര്യൻ എന്നിവർ പ്രസംഗിച്ചു. എഴിക്കാട് സെന്റ് ഗ്രീഗോറിയോസ് കുരിശിൻ സൗധത്തിൽ നിന്ന് പള്ളിയിലേക്ക് ഭക്തിനിർഭരമായ പ്രദക്ഷിണവും ചെന്നൈ ഭദ്രാസനാധിപൻ ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് മെത്രാപ്പോലീത്തായുടെ മുഖ്യ കാർമ്മികത്വത്തിൽ വിശുദ്ധ കുർബ്ബാനയും നടത്തി. ഇടവക ഡയറക്ടറി പ്രകാശനം ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് മെത്രാപ്പാലീത്ത നിർവ്വഹിച്ചു. മുൻ വികാരി ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിലിനു അനുമോദനവും നൽകി. പെരുന്നാളിന് വികാരി. ഫാ. ബിനു ജോയി, ട്രസ്റ്റി റ്റി. എസ്. രാജു, സെക്രട്ടറി ഏബ്രഹാം തോമസ് എന്നിവർ നേതൃത്വം നൽകി.




### വാങ്ങിപ്പോയ വൈദീകരുടെ ഓർമ്മ

(ജനുവരി 24)

**കൊഹനെ ഞായർ വി. മത്താ 24:42-51**

മനുഷ്യപുത്രന്റെ വരവിനെപ്പറ്റി ഈ വേദഭാഗത്ത് വിവരിക്കുന്നു. 43-44 വരെയുള്ള വാക്യങ്ങളിൽ ഒരു കള്ളന്റെയും 45-51 വരെ ഒരു ദാസന്റെയും ഉപമകളിലൂടെ എപ്രകാരം മനുഷ്യപുത്രന്റെ വരവിനായി തയ്യാറാകണം എന്ന് പഠിപ്പിക്കുന്നു.

42-ാം വാക്യത്തിൽ കർത്താവിന്റെ വരവിനെ പ്രതീക്ഷിച്ചുകൊണ്ട് 'ഉണർന്നിരിപ്പീൻ' എന്ന് യേശുനാഥൻ ആഹ്വാനം ചെയ്യുന്നു. അതിന് വളരെ വ്യക്തമായ കാരണം പറയുന്നു. "ഏത് ദിവസത്തിൽ നിങ്ങളുടെ കർത്താവ് വരുന്നു എന്ന് നിങ്ങൾ അറിയായ്കകൊണ്ട്' നമ്മളുടെ അറിവില്ലായ്മ ഇവിടെ ചൂണ്ടിക്കാണിക്കുന്നു. ഈ അറിവില്ലായ്മയെപ്പറ്റിയുള്ള 'അറിവ്' നമ്മൾക്ക് നൽകുന്നു എന്നതാണ് ദൈവവചത്തിന്റെ ശ്രേഷ്ഠത. നമ്മൾക്ക് അറിയില്ല എന്നത് നമ്മെ അറിവില്ലാത്തവരായി ഗണിക്കുന്നതിനു പകരം ആ വരവിനായി ഉണർവ്വോടെയിരിക്കുവാനുള്ള 'അറിവ്' ആയിത്തീരുന്നു. ഈ തിരിച്ചറിവ് കാലങ്ങൾക്കും സമയങ്ങൾക്കുമതീതമായി മനുഷ്യപുത്രനായ യേശുവിന്റെ പ്രത്യക്ഷതയെ വരവേൽക്കാൻ, ഉണർവ്വോടിരിപ്പാൻ ഓരോ വിശ്വാസിയേയും സഹായിക്കും.

**ഒരുക്കമുള്ളവർ ആയിരിക്കുക**

43-44 വരെയുള്ള വാക്യങ്ങളിൽ കള്ളൻ വരുന്ന യാമം അറിഞ്ഞാൽ വീട് കവർച്ച ചെയ്യപ്പെടാതിരിക്കാൻ ഉണർന്നിരിക്കുന്ന വീട്ടുടയവനെപ്പറ്റി വിവരിക്കുന്നു. ഒരു കള്ളനും കവർച്ച ചെയ്യുന്നതിനു മുമ്പ് താൻ വരുന്ന യാമം വീട്ടുടമയെ അറിയിക്കാറില്ല. എന്നാൽഅത് മുൻകൂട്ടി അറിയുന്നവർക്ക് ആ കവർച്ച പരാജയപ്പെടുത്താൻ പറ്റും. ഇവിടെ വീട്ടുടമ മുൻകൂട്ടി അറിയുന്നില്ലെങ്കിൽ പോലും കവർച്ചയ്ക്കുള്ള സാധ്യതയെപ്പറ്റി ബോധവാനായിരിക്കണം എന്നർത്ഥം. ഇത് ക്രിസ്തുവിന്റെ വരവുമായി ചേർത്ത് ചിന്തിക്കണം. എപ്പോൾ വരും എന്നറിയില്ല. എന്നാൽ മനുഷ്യപുത്രൻ വരും എന്നുള്ള പ്രത്യാശയോടെ അതിനുവേണ്ടി ഒരുങ്ങണം ഓരോ വിശ്വാസിയും. ക്രിസ്തുവിന്റെ വരവിനുവേണ്ടിയത്രേ ഒരുങ്ങേണ്ടത്.

**വിശ്വസ്തതും ബുദ്ധിമാനുമായ ദാസൻ**

ക്രിസ്തു തന്റെ ചോദ്യത്തിലൂടെ ആരാണ് വിശ്വസ്തനും ബുദ്ധിമാനും ആയ ദാസൻ എന്ന് പഠിപ്പിക്കുന്നു. (24:45, "എന്നാൽ യജമാനൻ തന്റെ വീട്ടുകാർക്ക് തൽസമയത്ത് ഭക്ഷണം കൊടുക്കേണ്ടതിന് അവരുടെമേൽ ആക്കിവെച്ച വിശ്വസ്തനും ബുദ്ധിമാനും ആയ ദാസൻ ആർ?") ക്രിസ്തുവിന്റെ വരവിനായി ഒരുങ്ങുന്ന, ഉണർന്നിരിക്കുന്ന ഓരോ വിശ്വാസിയും എപ്രകാരം ആയിരിക്കണമെന്നു മാത്രമല്ല, എപ്രകാരം പ്രവർത്തിക്കരുതെന്നും വ്യക്തമാക്കുന്നു. വിശ്വസ്തനും ബുദ്ധിമാനുമായവരെ കൂടുതൽ ഉത്തരവാദിത്വങ്ങൾ ഏൽപ്പിക്കുമെന്നത് കൂടുതൽ സേവനങ്ങൾ യജമാനനുവേണ്ടി ചെയ്യേണ്ടിവരും എന്നത്രെ. എന്നാൽ ദുഷ്ടദാസൻ തന്റെ യജമാനൻ വരുവാൻ താമസിക്കുന്നു എന്നറിഞ്ഞ് ഉത്തരവാദിത്വങ്ങൾ മറന്ന് പ്രവർത്തിക്കുന്നു. വിശ്വസ്തരും ബുദ്ധിമാന്മാരുമായ ദാസരായി പ്രവർത്തിക്കാൻ ദൈവം എല്ലാവരേയും ആക്കിവച്ചിരിക്കുന്നതായി ഉല്പത്തി ഒന്നാം അദ്ധ്യായം വ്യക്തമാക്കുന്നു (ഉല്പ. 1:26-28). അപ്രകാരം പ്രവർത്തിച്ചാൽ "അവർ എന്നേക്കും പരിപാലിക്കപ്പെടുന്നു." എന്നാൽ "ദുഷ്ടന്മാരുടെ സന്തതിയോ ഛേദിക്കപ്പെടും' (സങ്കീ. 37:28).

### സകല വാങ്ങിപ്പോയവരുടെയും ഓർമ്മ

(ജനുവരി 31)

**ആനീദേ ഞായർ വി. ലൂക്കോ 12:32-48**

ഈ വേദഭാഗത്ത് 35-48വരെ വാക്യങ്ങളിൽ മുഷ്യപുത്രന്റെ വരവിനായി ഒരുങ്ങിയിരിക്കുക എന്ന സന്ദേശം ഉപമകളിലൂടെ നൽകുന്നു. 32-34 വരെ 'സ്വർഗ്ഗരാജ്യത്തിലെ നിക്ഷേപത്തെപ്പറ്റി പഠിപ്പിക്കുന്നു.'

**മനുഷ്യപുത്രന്റെ വരവും തയ്യാറെടുപ്പും**

വി. ലൂക്കോസ് ഏവൻഗേലിസ്ഥാ 12:35ൽ ഒരു വരിയിൽ മനുഷ്യപുത്രന്റെ വരവിനായി തയ്യാറാകുന്നത് സൂചിപ്പിക്കുന്നു. "നിങ്ങളുടെ അര കെട്ടിയും വിളക്കു കത്തിയുംകൊണ്ടിരിക്കട്ടെ' 'തയ്യാറായിരിക്കുക' 'സജ്ജമായിരിക്കുക' എന്ന് ഈ രണ്ട്

ദൃഷ്ടാന്തങ്ങളിലൂടെ വ്യക്തമാക്കുന്നു. സമയം പാഴാക്കിക്കളഞ്ഞതിനുശേഷം അവസാന നിമിഷം തയ്യാറാകാൻ ശ്രമിക്കുന്ന ഒരവസ്ഥയെപ്പറ്റിയല്ല ഇവിടെ സൂചിപ്പിക്കുന്നത്. മറിച്ച്, ഏതു നാഴിയിൽ ആണെങ്കിൽപോലും സജ്ജമായിരിക്കുന്ന ഒരുവനെ പറ്റിയത്രെ. വി. വേദപുസ്തകത്തിൽ ഇപ്രകാരം അര കെട്ടിയുള്ള തയ്യാറെടുപ്പോടെ നിൽക്കുന അനേകം ഉദാഹരണങ്ങൾ ഉണ്ട്. (പുറപ്പാട് 12:11, 1 രാജാ. 18:46; 2 രാജാ. 4:27, വി. ലൂക്കോ. 17:8, എഫെ. 6:14)

'വിളക്ക് കത്തിയിരിക്കട്ടെ എന്ന ദൃഷ്ടാന്തം പത്ത് കന്യകമാരുടെ ഉപമയും സംഗ്രഹവുമാണെന്ന് പറയാം. ''വിളക്ക് കത്തിയിരിക്കുക'' എന്നത് തയ്യാറെടുപ്പിനെ മാത്രമല്ല, ഉണർവ്വിനെയും സൂചിപ്പിക്കുന്നു. കത്തിയിരിക്കുന്ന വിളക്ക് അന്ധകാരത്തെ ദൂരീകരിക്കുകയും രാത്രി യാമത്തിൽ പോലും തെളിച്ചവും വെളിച്ചവും നൽകുന്നതു പോലെ തെളിവോടും ഉണർവ്വോടും മനുഷ്യപുത്രന്റെ വരവിനായി ഒരുങ്ങാൻ ഈ ദൃഷ്ടാന്തം ഓർമ്മിപ്പിക്കുന്നു.

**ഭയപ്പെടരുത്**

നമ്മുടെ ഭയങ്ങൾ എന്തിനാണ് എന്ന് ചിന്തിക്കേണ്ടിയിരിക്കുന്നു. 12-ാം അദ്ധ്യായം 22 മുതൽ ഉള്ള വാക്യങ്ങളിലൂടെ ക്രിസ്തു ഓരോ മനുഷ്യനിലും ആശങ്കകളും ഉത്ക്കണ്ഠയും ഉണർത്തുന്ന കാര്യങ്ങൾ വിശദീകരിക്കുന്നുണ്ട്. ആഹാരം, ഉടുപ്പ്, ഇങ്ങനെ പലതും നമ്മുടെ അദ്ധ്വാനം കൊണ്ട് മാത്രം കരുതി ജീവിക്കുന്നവർക്കും ഇതൊക്കെ സമ്പാദിക്കാനുള്ള തിരക്കിൽ ജീവിതത്തെ ഓർത്ത് വ്യാകുലപ്പെടുന്നവർക്കും ക്രിസ്തുവിന്റെ വാക്കുകൾ ആശ്വാസം നൽകുന്നതാണ്. 'ചെറിയ ആട്ടിൻകൂട്ടമേ ഭയപ്പെടരുത്' (12:32) ഈ വാക്കുകൾ നമ്മെ പഠിപ്പിക്കുന്ന ഒരു വസ്തുതയുണ്ട്. ഈ ലോകത്തിലെ ജീവിതത്തെപ്പറ്റിയുള്ള ആശങ്കകളല്ല മറിച്ച് സ്വർഗ്ഗരാജ്യത്തിലെ വാസത്തിനുവേണ്ടി നിക്ഷേപങ്ങൾ ഉണ്ടാക്കാൻ ഉള്ള താല്പര്യവും അദ്ധ്വാനവും അത്രേ നമ്മൾക്ക് വേണ്ടത്. 12:30ൽ നമ്മോട് പറയുന്നു. 'എന്തു തിന്നും എന്തു കുടിക്കും എന്ന് നിങ്ങൾ ചിന്തിച്ചു ചഞ്ചലപ്പെടരുത്. ഈവക ഒക്കെയും ലോകജാതികൾ അന്വേഷിക്കുന്നു.... അവന്റെ രാജ്യം അന്വേഷിപ്പീൻ". ദൈവരാജ്യത്തെ അന്വേഷിക്കുന്നവർ ഭയപ്പെടേണ്ടി വരില്ല. അവർ ഭയപ്പെടാതെ ചഞ്ചലപ്പെടാതെ ജീവിക്കാൻ സഹായിക്കുന്ന ദൈവം അത്രേ അരുൾ ചെയ്യുന്നത് "ബാലസിംഹങ്ങളും ഇരകിട്ടാതെ വിശന്നിരിക്കും; യഹോവയെ അന്വേഷിക്കുന്നവർക്കോ ഒരു നന്മയ്ക്കും കുറവില്ല" (സങ്കീ. 34:10)

(ജനുവരി 7)

**കൊത്ത്നേ ഞായർ** **വി. യോഹ. 2:1-11**

ഗലീലയിലെ കാനാവിൽ നടക്കുന്ന കല്യാണത്തിന് വീഞ്ഞ് തീർന്ന്പോകുമ്പോൾ വെള്ളത്തെ വീഞ്ഞാക്കി ആ കുറവ് യേശുനാഥൻ പരിഹരിക്കുന്നു. വി. യോഹന്നാന്റെ സുവിശേഷത്തിൽ മാത്രം രേഖപ്പെടുത്തിയിരിക്കുന്ന ഈ അത്ഭുത പ്രവൃത്തിയെ യേശു അരുൾ ചെയ്ത 'അടയാളങ്ങളുടെ ആരംഭമായി' സൂചിപ്പിക്കുന്നു.

**യേശുവിന്റെ അമ്മ**

കല്യാണവീട്ടിൽ ആരൊക്കെ ഉണ്ടായിരുന്നു എന്ന വിവരണത്തിൽ 'യേശുവിന്റെ അമ്മ അവിടെ ഉണ്ടായിരുന്നു' (2:1) എന്ന് ആദ്യം തന്നെ സൂചിപ്പിക്കുന്നു. യോഹന്നാൻ ശ്ലീഹാ ഒരിക്കൽപോലും 'മറിയ' എന്ന പേര് രേഖപ്പെടുത്താതെ 'യേശുവിന്റെ അമ്മ' എന്നാണ് സാക്ഷ്യപ്പെടുത്തുന്നത്. (വി. യോഹന്നാൻ 2:1,12;6:42,19:25) 'മറിയം' എന്ന പേരിനെക്കാളും 'യേശുവിന്റെ അമ്മ' എന്ന സ്ഥാനം ആദരവോടെ യോഹന്നാൻ ശ്ലീഹാ രേഖപ്പെടുത്തുമ്പോൾ അത് എത്രമാത്രം പ്രാധാന്യമർഹിക്കുന്ന സ്ഥാനമാണെന്ന് കൂടി വ്യക്തമാക്കുന്നു. മറിയത്തിന്റെ തുടർന്നുള്ള ഇടപെടലകളും സംഭാഷണങ്ങളും യേശുവിനോടുള്ള അവളുടെ ബന്ധത്തിന്റെ ആഴത്തേയും വെളിപ്പെടുത്തുന്നു. ഇവിടെ 'സ്ത്രീയേ' എന്ന് മറിയത്തെ യേശുതമ്പുരാൻ വിളിക്കുന്നതിനാൽ ആദിമകാലംമുതൽ തന്നെ മറിയത്തിന് പ്രാധാന്യമില്ലന്ന് പഠിപ്പിക്കുന്നവർ 'മറിയത്തെ യേശുവിനോട ചേർത്ത് ചിത്രീകരിക്കുന്നതും യേശുവിന്റെ ഉത്ഥാനത്തിനും സ്വർഗ്ഗാരോഹണത്തിനുംശേഷം അരനൂറ്റാണ്ടുകാലം കഴിഞ്ഞിട്ടും 'മറിയത്തെ' 'യേശുവിന്റെ അമ്മ' എന്ന സ്ഥാനം നൽകി ക്രിസ്തുശിഷ്യന്മാർ ആദരിക്കുന്നതും വിശേഷിപ്പിക്കുന്നതും കാണാതെ പോകരുത്. മറിയത്തിനെ ആദിമകാലം മുതൽ 'യേശുവിന്റെ അമ്മ' എന്ന സ്ഥാനം നൽകി ആദരിച്ചുപോരുന്നത് ഇന്നും അപ്പോസ്തോലിക സഭകൾ പിന്തുടരുന്നു (അപ്പൊ. പ്ര. 1:14).

**ക്രിസ്തുവിനോട് കാര്യങ്ങൾ അറിയിക്കുന്ന അമ്മ**

വീഞ്ഞുപോരാതെ വന്ന വിവരം മറിയം യേശുവിനെ ധരിപ്പിക്കുന്നു (2:3). എങ്ങനെ മറിയം ഈ വിവരം അറിഞ്ഞു എന്ന് ഈ വേദഭാഗത്ത് രേഖപ്പെടുത്തിയിട്ടില്ല. എന്നാൽ വീഞ്ഞു തീർന്നുപോകുമ്പോൾ ഗൃഹനാഥനേക്കാൾ വ്യാകുലം ഉള്ളവളായി അത് പരിഹരിക്കാൻ ആഗ്രഹിക്കുന്ന മറിയത്തെ ഇവിടെ ചിത്രീകരിച്ചിരിക്കുന്നു. ഇവിടെ മറിയം താൻ അറിഞ്ഞ കാര്യം വീട്ടുകാർക്ക് നഷ്ടവും അപമാനവും വരാൻ കാണമായ കാര്യം

ക്രിസ്തുവിനെ അറിയിക്കുന്നു. ആ വീടിന്റെ ആവശ്യങ്ങൾ അറിഞ്ഞ് ക്രിസ്തുവിനോട് ധരിപ്പിക്കുന്നു. ഇതാണ് യേശുവിന്റെ അമ്മ. ഈ അമ്മയിലൂടെ നാം യേശുവിനെയും പരിചയപ്പെടുന്നു. നമ്മുടെ കുറവുകൾ മാത്രമല്ല, മറ്റുള്ളവരുടെ സഹനതകളും വേദനകളും ദുഃഖങ്ങളും നൊമ്പരങ്ങളുമൊക്കെ യേശുവിനോട് പറയാനും അറിയിക്കാനും മനസ്സും ധൈര്യവും ഒക്കെ നമ്മൾക്കും ഈ അമ്മയെപ്പോലെ ഉണ്ടാകേണ്ടിയിരിക്കുന്നു.

**വലിയ നോമ്പിലെ 2-ാം ഞായർ**

(ജനുവരി 4)

**ഗർബോ ഞായർ വി. ലൂക്കോ. 5:12-16, 4:40-41**

യേശുതമ്പുരാൻ കുഷ്ഠം ബാധിച്ച ഒരു മനുഷ്യനെ സൗഖ്യമാക്കുന്നു. അതിനുശേഷം സാക്ഷ്യത്തിനായി വഴിപാട് അർപ്പിക്കുക എന്ന് കൽപ്പിക്കുന്നതും അനേകം ആളുകൾക്ക് സൗഖ്യം കിട്ടുന്നതും അത്രേ ഈ വേദഭാഗത്ത് പ്രതിപാദിക്കുന്നത്. കുഷ്ഠരോഗം പാപത്തിന്റെ ഫലമെന്ന് കരുതിയിരിക്കുന്ന ഒരു കാലഘട്ടത്തിലാണ് ഈ സംഭവം നടക്കുന്നത്.

**അനുകരണീയമായ പ്രാർത്ഥന**

കുഷ്ഠരോഗം ബാധിച്ചവർ സമൂഹത്തിൽ നിന്നും തന്റെ സ്വന്തക്കാരിൽ നിന്നും അകന്നു ജീവിക്കുന്ന സാഹചര്യം ആയിരുന്നു. അവൻ തീർച്ചയായും സൗഖ്യം പ്രാപിക്കുവാൻ ആഗ്രഹിച്ചിരുന്നു. എന്നാൽ ദൈവസന്നിധിയിൽ അവന്റെ അപേക്ഷ 'കർത്താവേ നിനക്ക് മനസ്സുണ്ടെങ്കിൽ എന്നെ ശുദ്ധമാക്കുവാൻ കഴിയും''(5:12). ഈ അപേക്ഷ ക്രിസ്തുവിനെ പിൻപറ്റുന്നവർക്ക് ഒരു മാതൃകയാണ്. ക്രിസ്തുവിന്റെ ഹിതത്തിനനുസരിച്ച് ജീവിതത്തെ ക്രമീകരിക്കുവാനായിരിക്കണം നമ്മുടെ പ്രാർത്ഥനകളും അപേക്ഷകളും. ഇത് ഒരു സമർപ്പണം കൂടിയാണ്. താഴ്മയോടെ ദൈവഹിതത്തിന് വിധേയപ്പെട്ട് ജീവിക്കാനുള്ള ആഗ്രഹം. എങ്കിലും എന്റെ ഇഷ്ടം അല്ല നിന്റെ ഇഷ്ടം ആകട്ടെ എന്ന് പ്രാർത്ഥിച്ച (വി. ലൂക്കോസ് 22:42). ക്രിസ്തുവിനെപ്പോലെ ദൈവഹിതത്തിന് സ്വയം സമർപ്പിക്കുന്നതായിരിക്കണം നമ്മുടെ പ്രാർത്ഥനകളും അപേക്ഷകളം എന്ന് ഈ കുഷ്ഠരോഗിയും തന്റെ ജീവിതത്തിലൂടെ നമ്മെ പഠിപ്പിക്കുന്നു.

**അശുദ്ധിയും ശുദ്ധിയും**

ലേവ്യാ പുസ്തകം 13:46-46 വരെയുള്ള വാക്യങ്ങളിൻപ്രകാരം കുഷ്ഠരോഗം ബാധിച്ചവർ അശുദ്ധരാണ്. അവരുടെ പാർപ്പ് പാളയത്തിനു പുറത്ത് ആയിരിക്കണം. വിശുദ്ധ സ്ഥലത്തേക്കോ, പാളയത്തിനകത്തേക്കോ പ്രവേശനം നിഷേധിക്കപ്പെട്ടവരായിരുന്നു ഈ കൂട്ടർ. ഇപ്രകാരം ഒറ്റപ്പെട്ടുപോയ ഒരുവൻ, ദേവാലയത്തിലേക്ക് പ്രവേശനം ഇല്ലാതെയിരുന്നവൻ ക്രിസ്തുവിന്റെ അടുക്കൽ വന്നപ്പോൾ ക്രിസ്തു അവനെ തൊട്ടു. കല്ലെറിയുകയോ, അടിച്ചോടിക്കുകയോ ചെയ്യാതെ അവനെ തൊടുവാനും സൗഖ്യമാക്കുവാനും മനസ്സു കാണിക്കുന്ന ഒരു ദൈവത്തെയത്രെ നാം ആരാധിക്കുന്നത്. ശുദ്ധതകളുടെ ശുദ്ധസ്ഥലത്ത് വസിക്കുന്നവൻ, സാറാഫുകൾ പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ (യെശയ്യാവ് 6:3) എന്ന് പാടിപ്പുകഴ്ത്തുന്നവൻ അശുദ്ധനെ, തൊട്ടുകൂടാൻ ന്യായപ്രമാണം അനുവദിക്കാത്തവനെ, ശുദ്ധിയുള്ളവനായിത്തീർക്കുന്നു. ഇവിടെ ദൈവത്തിന്റെ കരുണയും ദയയും പ്രകടമാക്കപ്പെടുന്നു. കേവലം വാക്കുകളിൽ ഒതുങ്ങുന്നതല്ല മറിച്ച് പ്രവൃത്തിയിലൂടെ ക്രിസ്തു ദൈവകരുണ വെളിപ്പെടുത്തുന്നു. എല്ലാ അശുദ്ധിയും നമ്മിൽ നിന്നകറ്റാൻ കഴിയുന്നവനാണ് ദൈവം. അതിനാൽ നാം നിർമ്മലരാക്കപ്പെടുവാൻ, നമ്മെ ശുദ്ധീകരിക്കാൻ കഴിവുള്ളവൻ, ഹിമംപോലെ നമ്മെ വെണ്മയുള്ളവരാക്കാൻ ശക്തനത്രേ നമ്മുടെ ദൈവം എന്ന് ഈ വേദഭാഗം പഠിപ്പിക്കുന്നു.

**ആരോടും പറയരുത്**

സൗഖ്യം പ്രാപിച്ചവൻ തീർച്ചയായും അത് മറ്റുള്ളവരോട് പറയണം എന്നാഗ്രിച്ചിരുന്നിരിക്കാം. എന്നാൽ ഇത് പറഞ്ഞു നടക്കേണ്ട ഒരു വലിയ കാര്യമായി ക്രിസ്തു കരുതുന്നില്ല. ശുദ്ധമാക്കപ്പെട്ടവനോട് ദേവാലയത്തിലേക്ക് പോകാനും പുരോഹിതനെ കാണിച്ച് വഴിപാട് അർപ്പിക്കാനും കൽപ്പിക്കുന്നു. എന്തുകൊണ്ട് ഇത് ആരോടും പറയരുത് എന്ന് ഈ വേദഭാഗത്ത് നിന്ന് വ്യക്തമല്ല. ക്രിസ്തു ഇങ്ങനെയുള്ള 'പരസ്യം' ആഗ്രഹിച്ചിരുന്നില്ല. അല്ലെങ്കിൽ ഇതൊക്കെയാണ് വലിയ വലിയ കാര്യങ്ങളും സുവിശേഷ വേലയും എന്ന് പഠിപ്പിക്കുന്നതിനും താല്പര്യപ്പെടുന്നില്ല. കൂടുതൽ ആളുകൾ അവന്റെ അടുക്കലേക്ക് വന്നപ്പോൾ യേശുതമ്പുരാൻ അതിൽനിന്നൊഴിഞ്ഞ് പ്രാർത്ഥനയിൽ മുഴുകുന്നു, തനിച്ചിരിക്കുവാൻ ആഗ്രഹിക്കുന്നു. (5:16 – "അവനോ വിജനദേശത്ത് പോയി പ്രാർത്ഥിച്ചുകൊണ്ടിരുന്നു). വി. യോഹന്നാൻ 6:15 യേശു ചെയ്യുന്ന അത്ഭുതങ്ങൾ കണ്ട് അവനെ രാജാവാക്കുവാൻ ആഗ്രഹിക്കുന്നവരിൽ നിന്ന് മാറി ഒറ്റയ്ക്കിരിക്കുവാൻ ആഗ്രഹിക്കുന്ന ക്രിസ്തുവിനെ ചിത്രീകരിച്ചിരിക്കുന്നു. അത്ഭുതങ്ങളും പരസ്യങ്ങളും പറച്ചിലുകളും പ്രധാനപ്പെട്ടത് എന്ന് കരുതുന്നവർക്ക് നൽകുന്ന മറുപടിയും അത്രേ: 'ആരോടും പറയരുത്'. സൗഖ്യമാക്കപ്പെടുന്നത്, ദൈവീക അനുഗ്രങ്ങൾ ലഭിക്കുന്നതൊക്കെയും ഉത്തമ സാക്ഷ്യങ്ങളായി തന്നെ തീരണം. എന്നാൽ പലപ്പോഴും സൗഖ്യത്തിനുവണ്ടി മാത്രം ദൈവത്തെ സമീപിക്കുന്ന ഒരു സംസ്കാരത്തെയും ജനക്കൂട്ടത്തെയും സൃഷ്ടിക്കാൻ ഇത് കാരണമാകം എന്നതുകൊണ്ട് തന്നെയാകും ക്രിസ്തു ഇപ്രകാരമുള്ള 'പറച്ചിലുകളെ' വിലക്കുന്നത്.



## തൊഴിലവസരങ്ങൾ

നമ്മുടെ വിദ്യാർത്ഥികൾ/ ഉദ്യോഗാർത്ഥികൾ എന്നിവർക്ക് സർക്കാരിലും പൊതുമേഖലാ സ്ഥാപനങ്ങളിലും മറ്റും തൊഴിൽ ലഭിക്കുന്നതിനുള്ള അവസരങ്ങൾ ചൂണ്ടിക്കാട്ടുന്നതിനുള്ള പംക്തി.

**ഇപ്പോൾ അപേക്ഷിക്കേണ്ടത്**

1. നെയ്‌വേലി ലീഗ്നൈറ്റ് കോർപ്പറേഷനിൽ എഞ്ചിനീയറിംഗ് ബിരുദധാരികൾക്ക് അവസരം. 2016 ഗേറ്റ് എഴുതണം. അവസാന തീയതി: ജനുവരി 22. www.nicindia.com കാണുക.

2. കൊല്ലത്ത് ESI ഹോസ്പിറ്റലിൽ വിവിധ പാരാമെഡിക്കൽ ജോലിയ്ക്ക് അപേക്ഷ ക്ഷണിച്ചു. 97 ഒഴിവുകൾ. www.esic.nic.in കാണുക.

3. എൽ. ഐ. സി. (ലൈഫ് ഇൻഷുറൻസ് കോർപ്പറേഷൻ) 700 അസി. അഡ്മിനിട്രേറ്റീവ് ഓഫീസേഴ്സ് തസ്തികയിൽ ഒഴിവുണ്ട്. യോഗ്യത: ബിരുദം/ പി. ജി. ബിരുദം. www.licindia.in കാണുക.

4. സ്പൈസസ് റിസേർച്ചിൽ ടെക്നിക്കൽ അസിസ്റ്റന്റ്/റിസേർച്ച് അസിസ്റ്റന്റ്. അവസാന തീയതി: ജനുവരി 25 www.spices.res.in കാണുക.

5. സെൻട്രൽ പ്ലാന്റേഷൻ കോർപ്പറേഷൻ റിസേർച്ച് ഇൻസ്റ്റിറ്റ്യൂട്ട്, ലൈബ്രറി ടെക്നിക്കൽ അസിസ്റ്റന്റ് അഗ്രി - ടെക്നിക്കൽ അസിസ്റ്റന്റ്, ഡ്രൈവർ, ഫിറ്റർ, ഫാർമസിസ്റ്റ് തസ്തികകളിൽ അപക്ഷ ക്ഷണിച്ചു. അവസാന തീയതി: ജനുവരി 22.

6. റെയിൽവേയിൽ ബിരുദധാരികൾക്ക് അവസരം. എൻക്വയറി കം ക്ലാർക്ക്, അക്കൗണ്ടന്റ്, അസിസ്റ്റന്റ് സ്റ്റേഷൻ മാസ്റ്റർ, ടൈം കീപ്പർ മുതലായ തസ്തികകളിലേക്കാണ് 18252 ഒഴിവുകളുള്ളത്. അവസാന തിയതി: ജനുവരി 25. www. rrbthiruvananthapuram.go.in കാണുക.

7. ഭാരത് പെട്രോളിയം BPCL മാനേജ്മെന്റ് ട്രെയിനി. 2016 ഗേറ്റ് എഴുതുന്നവർക്ക് അവസരം. അവസാന തീയതി: ജനുവരി 30. www.bpclcareers.in കാണുക.

8. എൻ. എച്ച്. പി. സി. (പൊതുമേഖലാ സ്ഥാപനം) എഞ്ചിനീയർ ട്രെയിനികളെ തെരഞ്ഞെടുക്കുന്നു. 2016ലെ ഗേറ്റ് മാർക്ക് അടിസ്ഥാനത്തിലാണ് പ്രവേശനം. അവസാന തീതി ഫെബ്രുവരി 1. www.nhpcindia.com കാണുക.

9. ചെലവില്ലാതെ ബി.ടെക് ഐ.ഐ.എസ്.ടിയിൽ പഠിക്കാം. മാസ്റ്റർ ബിരുദത്തിനു സാദ്ധ്യത. ഇൻഡ്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് സ്പേസ് സയൻസ് & ടെക്നോളജി, വെള്ളിമല, തിരുവനന്തപുരം 695 547. എന്ന വിലാസത്തിലോ, 0471-2568453 എന്ന ഫോൺനമ്പരിലോ ബന്ധപ്പെടുക. വിശദ വിവരങ്ങൾക്ക് www.iist.ac.in കാണുക.

10. കേരള എൻട്രൻസ് ജനുവരി 29 വരെ രജിസ്റ്റർ ചെയ്യാം.

എഞ്ചിനീയറിംഗ്/മെഡിക്കൽ/അഗ്രികൾച്ചർ/ആർക്കിടെക്ച്ചർ ബിരുദ കോഴ്സ് പ്രവേശനത്തിന് www.ccc.kerala.gov.in കാണുക. (ജനുവരി 2ലെ മലയാള മനോരമ പത്രം പേജ് 6 കാണുക.)

11. കേരള പി. എസ്. സി. 161 തസ്തികകളിലേക്ക് അപേക്ഷ ക്ഷണിച്ചു. ഗസറ്റ് 29-12-2015. അവസാന തീയതി ഫെബ്രുവരി 3

മെഡിക്കൽ വിദ്യാഭ്യാസ വകുപ്പിൽ അസി. പ്രൊഫ., ലൈബ്രറിയൻ, ലബോറട്ടറി ടെക്നീഷ്യൻ മുതലായവ

കാറ്റഗറി നമ്പർ 479/2015 മുതൽ 513/2015 വരെയുള്ള സംസ്ഥാനതല ജനറൽ റിക്രൂട്ട്മെന്റ് തസ്തികകളാണ്.

കാറ്റഗറി നമ്പർ 514/2015 മുതൽ 559/205 വരെ ജില്ലാതല ജനറൽ റിക്രൂട്ട്മെന്റ് തസ്തികകളാണ്. ഇവയ്ക്ക് യോഗ്യതയുള്ളവർക്ക് അപേക്ഷിക്കാം.

12. മിലിട്ടറി എഞ്ചിനീയർ സർവ്വീസിൽ 480 ഒഴിവുകൾ. മെട്രിക്കുലേഷന് ജയിച്ചവർക്കും അതാത് വിഷയങ്ങളില് അടിസ്ഥാന പരിശീലനം ഉള്ളവർക്കും അപേക്ഷിക്കാം. മെക്കാനിക്ക്/വെഹിക്കിൾ മെക്കാനിക്ക്/ഫിറ്റർ/കാർപെന്റർ മുതലായവ. കൂടുതൽ വിവരങ്ങൾക്ക്: www.mes.gov.in കാണുക.

13. എയർനോട്ടിക്കൽ ക്വാളിറ്റി അഷുറൻസിൽ 78 ഒഴിവ്. www.dgaercc.gov.in കാണുക. അവസാന തീയതി ജനുവരി 23.

14. എൻ. ടി. പി. സിയിൽ 177 എക്സിക്യൂട്ടീവ് ട്രയിനികളെ ആവശ്യമുണ്ട്. എഞ്ചിനീയറിംഗ് ബിരുദമുള്ളവർക്ക് അവസരം. ഗേറ്റ് എഴുതണം. അവസാന തീയതി ജനുവരി 29. ntpccareer.net കാണുക.

15. എൻ. ഡി. എ. പ്രവേശനം. അപേക്ഷയുടെ അവസാന തീയതി ജനുവരി 29. യു. പി. എസ്. സി. (യൂണിയൻ പബ്ലിക് സർവ്വീസ് കമ്മീഷൻ) പരീക്ഷ നടത്തുന്നു.) കര-നാവിക - വ്യോമസേനയലെ ഒഴിവുകളിലേക്കാണ് അപേക്ഷ ക്ഷണിച്ചിരിക്കുന്നത്.

**അഡ്വ. തോമസ് ഫിലിപ്പ്**



ബാലപത്രിക

# നന്മയെ ദർശിക്കുക.

**സ്**നേഹമുള്ള കൂട്ടുകാരെ,

ഒരു പുതുവർഷംകൂടി സമാഗതമായിരിക്കുന്നു. പല തീരുമാനങ്ങളും മനസ്സിൽ വന്നിട്ടുണ്ടാവാം. എന്നാൽ ഒരു നല്ല ഗുണം ശീലിക്കുവാനാണ് ഇതിലൂടെ നിങ്ങളെ ക്ഷണിക്കുന്നത്. "നന്മയെ ദർശിക്കുക'

എല്ലാ സാഹചര്യത്തിലും നന്മയെ കാണുന്നവരും നന്മ പുലരുവാൻ കാംക്ഷിക്കുന്നവരും ശ്രേഷ്ഠ വ്യക്തികളാണ്. അവരുടെ സംഖ്യ കുറവായിരിക്കും. എന്നാലും അവരുടെ സാന്നിദ്ധ്യവും സംഭാഷണവും എല്ലാവരും അംഗീകരിക്കും. പനിനീർ കുസുമം അതിന്റെ സൗരഭ്യം ചുറ്റിലും പരത്തുന്നതുപോലെ അവരുടെ സ്വാധീനം സമൂഹത്തിൽ ഉണ്ടാവുകയും ചെയ്യും.

ഹൃദയ നൈർമല്യമുള്ളവർക്കേ അന്യരുടെ നന്മ കണ്ടെത്താൻ കഴിയൂ. അസൂയയും പകയും മനസ്സിലുള്ളവർക്ക് യാതൊരു നന്മയും മറ്റുള്ളവരിൽ കാണാൻ കഴിയുകയില്ല. അല്പമായ തെറ്റുകൾ കാണുമ്പോൾ അത് ഊതി വീർപ്പിച്ച് മറ്റുള്ളവനെ പ്രതിക്കൂട്ടിൽ കയറ്റുവാൻ അവർ ശ്രമിക്കും. നമ്മിൽ കുടികൊള്ളുന്ന സ്വാർത്ഥതയും അസൂയയുമാണ് മറ്റുള്ളവരുടെ നന്മയെ കാണുവാൻ പ്രതിബന്ധമായി നിൽക്കുന്നത്.

വെളുത്ത നിറമുള്ള ഒരു വലിയ തുണി വലിച്ചു കെട്ടിയിട്ട് അതിന്റെ നടുവിൽ ഒരു കറുത്ത പൊട്ടിട്ട് അതിൽ എന്തു കാണുന്നു എന്നു ചോദിച്ചാൽ കൂടുതൽ പേരും പറയും കറുത്തപൊട്ട് കാണുന്നു എന്ന്. അവിടെ നിറഞ്ഞുനിൽക്കുന്ന വെളുത്ത തുണി എന്നു പറയുന്നവർ കുറവായിരിക്കും. ഇത് ഒരു വലിയ സത്യമാണ് വെളിപ്പെടുത്തുന്നത്. ഓരോരുത്തരുടെയും വ്യക്തിത്വവും വീക്ഷണവുമാണ് ഓരോന്നിനെയും എങ്ങനെ വിലയിരുത്തുന്നു എന്നത് നമുക്കു മനസ്സിലാകും.

കട്ടിയായ കൂരിരുട്ടിനെ ചിലർ പഴിക്കുമ്പോൾ ആകാശത്തു തിളങ്ങുന്ന നക്ഷത്രങ്ങളെയും അങ്ങിങ്ങായി പറക്കുന്ന മിന്നാമിനുങ്ങുകളെയും ചിലർ വാഴ്ത്തുന്നു. ഒരു കൂട്ടരിൽ ഭയവും നിരാശയും പരക്കുമ്പോൾ മറ്റുള്ളവരിൽ ആനന്ദവും പ്രത്യാശയും ഉണർത്തുന്നു.

ക്യാൻസർ രോഗിയായ ജിം എന്ന ബാലനും പോളിയോ രോഗം പിടിപെട്ട കാത്തറിൻ എന്ന പെൺകുട്ടിയും വേദനയുമായി നിരന്തരം മല്ലിടുമ്പോഴും അവരുടെ ലേഖനങ്ങളിൽ സന്തോഷവും സമാധാനവും ദൈവത്തിനുള്ള സ്തോത്രവും നിറഞ്ഞുനിൽക്കുന്നത് പരക്കെ അഭിനന്ദിക്കപ്പെട്ടിട്ടുള്ള സംഗതിയാണ്.

കൂട്ടുകാരെ,

റോസയിൽ മുള്ളുകൾ ഉണ്ടെന്ന് പരാതിപ്പെടുകയല്ല, മുള്ളിനിടയിലും റോസാപുഷ്പങ്ങൾ ഉണ്ടല്ലോ എന്നു കരുതി സന്തോഷിക്കുവാൻ ശ്രമിക്കണം.

പുതിയ വർഷത്തിൽ നന്മയെ ദർശിക്കുവാനും മറ്റുള്ളവർക്ക് നന്മ പകരുവാനും ശ്രദ്ധിക്കുക.

ദൈവം അനുഗ്രഹിക്കട്ടെ,

സ്നേഹപൂർവ്വം,

**ആനിച്ചേച്ചി**

## സൺഡേസ്കൂൾ വേദവചന ഭൂഷൺ



അഖില മലങ്കര സൺഡേസ്കൂൾ വേദവചന ഭൂഷൺ സ്ഥാനം നേടിയ **കുമാരി ലിനി ചെറിയാൻ** തോട്ടപ്പുഴ എം. ജി. എം. സൺഡേസ്കൂൾ വിദ്യാർത്ഥിനിയാണ്.

# കൃഷിയിലെ നാട്ടറിവുകൾ

**ഹരിത പത്രിക**

**പി. എ. ഐസക്, കുറ്റൂർ**

(1) മത്തൻ നട്ട് വള്ളിവീശുമ്പോൾ മുട്ട് തോറും പച്ച ച്ചാണകം വെച്ച് കൊടുക്കുക. വള്ളി വേഗം വളരും. പെൺപൂക്കളിൽ മിക്കവയും കായ് ആകുകയും ചെയ്യും. (2) മിച്ചംവരുന്ന തൈരും, തൈര് വെള്ളവും കറിവേപ്പിൽ ഒഴിച്ചുകൊടുത്താൽ കറിവേപ്പ് തഴച്ച് വളരും. (3) പയർ പൂക്കുന്നതുവരെ വളം കുറച്ചേ നൽകാവൂ. പൂക്കാൻ തുടങ്ങുന്നതോടെ വളം കൂടുതലിടാം. ഇങ്ങനെ വളർച്ച നിയന്ത്രിച്ചാൽ തണ്ടിന്റെ ബലം കൂടും. വിളവും കൂടും. (4) ഗോമൂത്രം നേർപ്പിച്ച് ചുവട്ടിലൊഴിച്ചു കൊടുത്താൽ ചീര നല്ല കരുത്തോടെ വളരും. (5) ചീരവിത്ത് പാകുമ്പോൾ അത് മുകളിൽ മണ്ണിട്ട് മൂടേണ്ടതില്ല. (6) ചേന നടുമ്പോൾ നേരെ നടാതെ അല്പം ചരിച്ച് നടൂ. മുളക്കരുത്ത് കൂടും. (7) വെണ്ട, പയർ ഇവ ഉണങ്ങിയാൽ വിത്തിനെടുക്കണം. ഇല്ലെങ്കിൽ മുളയ്ക്കൽ ശേഷി കുറയും. (8) പച്ചമുളക് ചെടികൾക്ക് ആറുമാസം പ്രായമായാൽ ശിഖരങ്ങൾ മുറിക്കുക. തുടർന്ന് ക്രമമായി വെള്ളവും വളവും നൽകു. വീണ്ടും ഒരു വർഷം കായ് പിടിക്കും. (9) പാവൽ നടുന്ന കുഴിയിൽ വേപ്പിലകൂടി ഇട്ട് വച്ചിരുന്നാൽ നിമാവിരബാധ തടയാം (10) തക്കാളിക്ക് താങ്ങ് കൊടുക്കുന്നത് കൂടുതൽ വിളവിനും കായ്കൾക്ക് നല്ല നിറം കിട്ടാനും സഹായകമാണ്. (11) തേങ്ങാവെള്ളത്തിൽ പശുവിൻപാല് കലർത്തി തളിച്ചാൽ മുളകിലെ പൂവും കായും പൊഴിച്ചിൽ ഒഴിവാകും. (12) പച്ചക്കറിച്ചെടികൾ പൂവിട്ടു കഴിഞ്ഞ് കീടനാശിനികൾ കഴിവതും ഉപയോഗിക്കരുത്. (13) പശുവിന്റെ ചാണകം വെള്ളത്തിൽ കലക്കി അരിച്ച് ആഴ ചയിൽ ഒന്ന് വീതം തളിച്ചാൽ കോവലിലെ മുരടിപ്പ് നിയന്ത്രിക്കാം. (14) മഴക്കാലത്ത് പറമ്പിൽ വളരുന്ന തുമ്പച്ചെടി കൊത്തിയരിഞ്ഞ് മുളകിന്റെ അടിത്തട്ടിലിട്ടാൽ ധാരാളം മുളക് പിടിക്കും. (15) മുളക്, ചീര വിത്ത് പാകുമ്പോൾ കൂടെ കുറച്ച് അരിപ്പൊടി വിതറിയാൽ വിത്ത് നഷ്ടം ഒഴിവാക്കാം. (16) എത്ര വലിയ പാവയ്ക്കയിലും വിത്തിന് പറ്റിയ മൂന്ന് നാല് കുരു മാത്രമേ ഉണ്ടാവൂ. അത് കണ്ടുപിടിക്കുവാൻ മുഴുവൻ പാവയ്ക്കാക്കുരുവും വെള്ളത്തിലിടുക. താഴ്ന്ന് കിടക്കുന്നവ മാത്രം വിത്തിനെടുക്കുക. (17) രാസവളം ഇടാതെ കാലിവളം, കോഴിവളം, മറ്റ് ജൈവ വളങ്ങൾ എന്നിവ ഉപയോഗിച്ച് പയർ വളർത്തിയാൽ ദീർഘനാൾ വിളവെടുക്കാം. (18) ഇഞ്ചിത്തടത്തിൽ വാഴയിലയും ആര്യവേപ്പിലയും ചേർത്ത് പുതയിട്ടാൽ കിഴങ്ങിന് വണ്ണം കൂടും. (19) ഗ്രാമ്പൂച്ചെടിയുടെ ചുവട്ടിൽ ഗോമൂത്രം നേർപ്പിച്ചൊഴിത്താൽ നല്ല വിളവുണ്ടാകും. (20) നേരെ മുകളിലേക്ക് വളരുന്ന താങ്ങ്കാലുകളിൽ പടർത്തിയാൽ മാത്രമേ കുരുമുളക് വള്ളികൾ ധാരാളം കണ്ണിത്തലകൾ ഉത്പാദിപ്പിക്കുകയുള്ളൂ. (21) ഇഞ്ചിവിത്ത് സൂക്ഷിക്കുമ്പോൾ പാണലിൽ പൊതിഞ്ഞു സൂക്ഷിച്ചാൽ ദീർഘനാൾ കേടുകൂടാതെയിരിക്കും. (22) തെങ്ങിൽ കുരുമുളക് പടർത്തുമ്പോൾ തെങ്ങിന്റെ വടക്ക് കിഴക്ക് ഭാഗത്ത് വള്ളികൾ നടുക. അതുപോലെ തെങ്ങ് താങ്ങുമരമായി കുരുമുളക് പടർത്തുന്നപക്ഷം കുരുമുളകിന് നല്ല വെയിൽ കിട്ടും. അതിനാൽ വിളവും മെച്ചമാകും. (23) കുരുമുളക് ചെടിയുടെ ചുവട് ഇളകാതിരിക്കുക. ദ്രുതവാട്ടം വരാനുള്ള സാധ്യത കുറയും (24) താങ്ങ് മരങ്ങൾ കോതി നിർത്തിയാൽ കുരുമുളക് വള്ളികളിൽ കായ്പിടുത്തം കൂടും.

# സ്കോളർഷിപ്പ് നേടി





അഭി. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ സപ്തതിയോടനുബന്ധിച്ച് കൂർത്തമല സെന്റ് ജോർജ്ജ് ഓർത്തഡോക്സ് യുവജന പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ ആരംഭിച്ച 10, 12 ക്ലാസ്സുകളിലെ വിദ്യാർത്ഥികൾക്കായി സ്കൂൾ പാഠ്യവിഷയം, സഭാചരിത്രം, ആരാധന, പൊതുവിജ്ഞാനം തുടങ്ങിയ വിഷയങ്ങളെ ആസ്പദമാക്കി നടത്തിയ മെറിറ്റ് സ്കോളർഷിപ്പ് പരീക്ഷയിൽ സ്കോളർഷിപ്പ് കരസ്ഥമാക്കിയ ബുധനൂർ സെന്റ് ഏലിയാസ് ഇടവകാംഗവും പാണ്ടനാട് എസ്. വി വി. എച്ച്. എസ്. വിദ്യാർത്ഥിനിയുമായ **കുമാരി റിയാ എലിസബേത്തും** കുറ്റപ്പുഴ മാർ ഗ്രീഗോറിയോസ് ഇടവകാംഗവും തിരുവല്ല എം. ജി. എം. എച്ച്. എസ്. വിദ്യാർത്ഥിയുമായ **മാസ്റ്റർ എൽബിൻ പി. അലക്സും.** പ്രശസ്തിപത്രവും സാബുമോൻ പാടിപ്പുറത്ത് മെമ്മോറിയൽ എൻഡോവ്മെന്റായ 5000 രൂപയും സമ്മാനിക്കും.




**അ**നുഗ്രഹീതമായ ഒരു പുതുവർഷത്തെ വരവേറ്റുകൊണ്ട് വ്യക്തികളും ആത്മീയ പ്രസ്ഥാനങ്ങളും, ഇടവകകളും സുസജ്ജമായ പ്രവർത്തനങ്ങൾക്ക് പ്രാരംഭം കുറിച്ചു.

2016 **ഭദ്രാസന ദിനം** ജനുവരി മാസം 3–ാം തീയതി ഞായറാഴ്ച എല്ലാ ഇടവകകളിലും ഭംഗിയായി കൊണ്ടാടി. ഭദ്രാസനത്തിന്റെ ദൈനംദിന കാര്യനിർവഹണത്തിനുള്ള പ്രധാന വരുമാനമാർഗമായ ഭദ്രാസന കവർപിരിവ് ഊർജ്ജിതമായി ഇടവകതലത്തിൽ ജനുവരി മാസം 31–ാം തീയതിക്ക് മുൻപായി പൂർത്തീകരിക്കേണ്ടതാണ്. ഈ തുക ഫെബ്രുവരി മാസം 28– ന് മുൻപായി ബഥേൽ അരമനയിൽ ക്രമീകരിക്കുന്ന യോഗത്തിൽ അഭിവന്ദ്യ തിരുമനസ്സുകൊണ്ട് നേരിട്ട് സ്വീകരിക്കുന്നതാണ്.

സൺഡേസ്കൂളിന്റെ പുതിയ അദ്ധ്യായന വർഷം ജനുവരി മാസം 3–ാം തീയതി ഭദ്രാസനത്തിലെ എല്ലാ യൂണിറ്റുകളിലും സമാരംഭിച്ചു. സൺഡേസ്കൂൾ തലത്തിൽ പുതിയതായി ചുമതലയേറ്റവരുടെ പേരുവിവരങ്ങൾ സൺഡേസ്കൂൾ ഡയറക്ടറെ ഏല്പിക്കേണ്ടതാണ്.

ആത്മീയ സംഘടനകളുടെ ഡിസ്ട്രിക്ട് ഭദ്രാസനതല ക്യാമ്പുകളും കോൺഫറൻസുകളും മീറ്റിങ്ങുകളും മറ്റും സംഘടിപ്പിക്കുമ്പോൾ ആ വിവരം മുൻകൂട്ടി അറിയിച്ച് ഇടവക മെത്രാപ്പോലീത്തായുടെ അനുമതി നേടേണ്ടതാണ് എന്ന് അഭിവന്ദ്യ തിരുമനസ്സുകൊണ്ട് കല്പനയിലൂടെ അറിയിച്ചിട്ടുണ്ട്.

2016 ഭദ്രാസന കൺവൻഷന്റെ വിജയകരമായ നടത്തിപ്പിനായി 29.12.15 ൽ അഭിവന്ദ്യ തിരുമനസ്സിന്റെ അദ്ധ്യക്ഷതയിൽ കൂടിയ സംയുക്ത യോഗത്തിൽ വച്ച് വിവിധ കമ്മിറ്റികൾക്ക് രൂപം നൽകി പ്രവർത്തനം ആരംഭിച്ചു. **“യഹോവ റാഫ”** (സൗഖ്യമാക്കുന്ന യഹോവ) (പുറ: 15.26) എന്നതാണ് ഈ വർഷം കൺവൻഷന്റെ മുഖ്യ ചിന്താവിഷയം.

ഫെബ്രുവരി മാസം 10,11,12,13 തീയതികളിൽ ബഥേൽ അരമന അങ്കണത്തിൽ പ്രത്യേകം തയ്യാറാക്കുന്ന പന്തലിൽ വച്ച് വചന ശുശ്രൂഷ മദ്ധ്യസ്ഥ പ്രാർത്ഥന, കുടുംബ ധ്യാനം, കുട്ടികളുടെ സംഗമം, ആതുര സേവന രംഗത്ത് വിവിധ മേഖലകളിൽ സേവനം അനുഷ്ഠിക്കുന്നവരുടെ സംഗമം എന്നിവ നടത്തപ്പെടുന്നു. ഇടവകകളുടെ പൂർണ്ണ സാന്നിധ്യ സഹകരണം ഉണ്ടാകണം.

**ഫാ. തോമസ് കൊക്കാപ്പറമ്പിൽ**
(ഭദ്രാസന സെക്രട്ടറി)

---

## ദുഃഖവെള്ളിയാഴ്ചയും വചനിപ്പു പെരുന്നാളും....

(6–ാം പേജിന്റെ തുടർച്ച...)

വെള്ളപഞ്ഞി കുന്തുരുക്കം അതിന്റെ മീതെ നിരത്തി വച്ച വെള്ളശീലയിൽ പൊതിഞ്ഞു കെട്ടി വച്ചതിന്റെ ശേഷം കഴുകിയ പനിനീരും ചെറുക്കായും ചെന്നി നായകവും കൂടി ചേർത്ത വെള്ളം ആദ്യം പിതാവു കുടിക്കുകയും പിന്നീടു മെത്രാമ്മാർക്കും പട്ടക്കാരു മുതലായവർക്ക് ബാവാതന്നെ ത്രൊനൊസിമ്മെൽ വച്ചു തന്നെ കൊരികൊടുത്തു – അൽമ്മെനികൾക്കു മദുബഹായുടെ വാതുക്കൽ വച്ചു – കൊരിവായിൽ കൊടുക്കതക്കവണ്ണം കല്പിച്ചു അതുപ്രകാരം പട്ടക്കാരു കൊരികൊടുത്തു – ബാവാ സ്ലീബാ എടുത്ത ഏതാനും കാലാകൾ ചൊല്ലി ത്രൊനൊസിന്നകത്തു തെക്കൊട്ടു തലയും വടക്കൊട്ടു മുഖവും ആയി ചരിച്ചു വച്ച കതകടച്ച മെഴുകു കൊണ്ടു മുദ്ര വച്ച ഉറപ്പിച്ച – ഉസ്സായായും കാലായും ബാവൂസായും – തെശുബുഹത്താലാലുഹായും മഹയിമ്മ നീനായ്ക്കനും മ്ശിഹാ ദബമൌത്തെ ആഹി എന്നുള്ളതും ചൊല്ലി കഴിഞ്ഞതിന്റെ ശെഷം – ത്രൊനൊസിന്റെ കിഴക്കു വശത്തു വാതുക്കൽ ഉയർക്കുന്നതു വരെ കത്തുന്നതിന്നു ഒരു വിളക്കുവയിപ്പിച്ചും വച്ച മദുബഹായുടെ കിഴക്കു വശത്തു കൂടി ഒരുത്തനും കടക്കാതെ അപ്രവും ഇപ്രവും മറച്ചുകൊള്ളെണമെന്നു കല്പിച്ചു അതുപ്രകാരം ചെയ്തു – ഇതിന്റെ ശെഷം ബാവാമുറിയിലെക്കു പൊയി – ശെഷം നമസ്കാരം അപ്പൊൾ തന്നെ ശെഷം പെരു കല്പന പ്രകാരം – പള്ളിയുടെ നടയിൽ കർക്കബസായുടെ മുന്നൾ നിന്നു നമസ്കരിക്കുകയും ചെയ്തു.”

1877 ഏപ്രിൽ ആറിന് ദുഃഖവെള്ളിയാഴ്ചയും വചനിപ്പു പെരുനാളും ഒരുമിച്ചു വന്നപ്പോൾ അങ്കമാലി മെത്രാസനത്തിലെ അകപ്പറമ്പു പള്ളിയിൽ നടന്ന സംഭവമാണ് മുകളിൽ കാണിച്ചിരിക്കുന്നത്. “വിശുദ്ധ പിതാവ്” എന്നു പറഞ്ഞിരിക്കുന്നത് പരിശുദ്ധ ഇഗ്നാത്തിയോസ് പത്രോസ് തൃതീയൻ പാത്രിയർക്കീസ് ബാവായും ഗ്രീഗൊറിയോസ് മെത്രാപ്പൗലീത്താ പരിശുദ്ധ പരുമല തിരുമേനിയും ആണ്.

(തുടരും)




ബഹു. സൺഡേസ്കൂൾ പ്രവർത്തകരേ,

ഒരു പുതിയ അദ്ധ്യയന വർഷത്തിലേക്ക് നാം കടന്നിരിക്കുകയാണല്ലോ. കൂടുതൽ ദൈവകൃപയും അനുഗ്രഹങ്ങളും ചൊരിയുവാൻ ദൈവത്തോട് പ്രാർത്ഥിക്കാം. പുതുവർഷക്ലാസ്സുകൾ ജനുവരി 3-ാം തീയതി തന്നെ ആരംഭിച്ചു എന്ന് വിശ്വസിക്കുന്നു. കേന്ദ്ര - ഭദ്രാസന നിർദ്ദേശങ്ങൾ അനുസരിച്ച് പുതിയ സിലബസ് അനുസരിച്ച് തന്നെ ക്ലാസ്സുകൾ ക്രമീകരിക്കുവാൻ ശ്രദ്ധിക്കണം.

**ദി സൺഡേസ്കൂൾ**

സൺഡേസ്കൂൾ അസ്സോസിയേഷന്റെ പ്രസിദ്ധീകരണമായ 'ദി സൺഡേസ്കൂൾ' ലക്കം രജിസ്റ്റർ ചെയ്ത എല്ലാവർക്കും ലഭിച്ചു എന്ന് വിശ്വസിക്കുന്നു. 50 രൂപാ പ്രഥമാദ്ധ്യാപകർ മുഖേന ഇൻസ്പെക്ടറെ ഏൽപ്പിച്ച് കോപ്പി ഉറപ്പു വരുത്തണം. അടുത്തലക്കം ഫെബ്രുവരിയിൽ പ്രസിദ്ധീകരിക്കുന്നതാണ്.

**ജീവകാരുണ്യ ദിനം**

ഈ വർഷത്തെ സൺഡേസ്കൂൾ ജീവകാരുണ്യദിനം ജനുവരി 17-ാം തീയതിയാണ്. സർക്കുലർ 1/2016 എല്ലാ ഹെഡ്മാസ്റ്റർമാർക്കും ലഭിച്ചുകാണുമല്ലോ.

**ഒ. വി. ബി.എസ്,**

2016 ഒ. വി. ബി. എസ്. ചിന്താവിഷം: "ദൈവം എന്റെ പരമാനന്ദം' സങ്കീ. 3:4 (God is my greatest joy) എന്നുള്ളതാണ്. OVBS യൂണിറ്റുതലത്തിൽ തെരഞ്ഞെടുക്കപ്പെട്ട കൺവീനർ/സൂപ്രണ്ട് എന്നിവർക്കായി പ്രത്യേകമായി ഒരു ക്ലാസ്സ് ക്രമീകരിക്കുവാനുദ്ദേശിക്കുന്നുണ്ട്. അവരുടെ അഡ്രസ്സ് ഡയറക്ടർപേർക്ക് ഫോൺനമ്പർ ഉൾപ്പെടെ അയച്ചുതരേണ്ടതാണ്. കൂടാതെ ESO മാരായി നിയമിക്കുവാൻ തക്കവണ്ണം കഴിവുള്ള ഒരു യൂണിറ്റിന് ഒരാൾ എന്ന നിലയിൽ തെരഞ്ഞെടുത്ത് അഡ്രസ്സും ഫോൺനമ്പരുംകൂടി ഡയറക്ടറെ ഏൽപ്പിക്കേണ്ടതാണ്. അവർക്കും പ്രത്യേകമായ ട്രെയിനിംഗ് നൽകുന്നതാണ്.

**അദ്ധ്യാപക പരിശീലന ക്ലാസ്സ്**

ഭദ്രാസന അദ്ധ്യാപക പരിശീലന ക്ലാസ്സ് പുത്തൻകാവ് മെട്രോപോലീറ്റൻ ഹയർ സെക്കൻഡറി സ്കൂളിൽവെച്ച് നടത്തപ്പെട്ടു. പുത്തൻകാവ് ഡിസ്ട്രിക്റ്റ് പ്രസിഡന്റ് റവ. വൈ. തോമസ് അച്ചന്റെ അദ്ധ്യക്ഷതയിൽ കൂടിയ ഉദ്ഘാടന ചടങ്ങ് ഭദ്രാസന വൈസ് പ്രസിഡന്റ് റവ. ജോസ് തോമസ് അച്ചൻ ഉദ്ഘാടനം ചെയ്തു. OSSAE പബ്ലിക്കേഷൻ ഓഫീസർ റവ. കെ. വി. തോമസ് അച്ചൻ മുഖ്യപ്രഭാഷണം നടത്തി.

തുടർന്ന് ശ്രീമതി ജിഷാ തോമസ് (സെന്റ് ബഹനാൻസ് എച്ച്.എസ്. എസ്. വെണ്ണിക്കുളം), ശ്രീ. ജോസഫ് അലക്സാണ്ടർ (കോട്ടയം ഭദ്രാസന ഡയറക്ടർ) എന്നിവർ ക്ലാസ്സുകൾ നയിച്ചു.

അഖില മലങ്കര സൺഡേസ്കൂൾ വേദവചന ഭൂഷൺ സ്ഥാനം നേടിയ എം. ജി. എം. തോട്ടപ്പുഴ കുമാരി ലിനി ചെറിയാനുള്ള അഭിനന്ദനങ്ങൾ രേഖപ്പെടുത്തുന്നു.

കൗൺസിലിനുവേണ്ടി
**വർഗ്ഗീസ് ജി. കാവുംപുറം**
ഡയറക്ടർ

# മേഖലാ അർദ്ധദിന സമ്മേളനം



ക്രിസ്തീയ സഭകളിൽ ഭാരതീയ പാരമ്പര്യം പിന്തുടരുന്നതിൽ പ്രമുഖ സ്ഥാനമാണ് മലങ്കര ഓർത്തഡോക്സ് സഭയ്ക്കുള്ളത്. സഭയുടെ പഴമ വീണ്ടെടുക്കുന്നതിനും പുതിയ സാമൂഹിക ക്രമത്തിൽ കരുത്ത് പകരുന്നതിനും പ്രാർത്ഥനായോഗങ്ങൾക്ക് കഴിയണമെന്ന് ഓർത്തഡോക്സ് സഭാ ചെങ്ങന്നൂർ ഭദ്രാസന മെത്രാപ്പോലീത്ത തോമസ് മാർ അത്താനാസിയോസ് പറഞ്ഞു.

മലങ്കര ഓർത്തഡോക്സ് സഭ അഖില മലങ്കര പ്രാർത്ഥനായോഗത്തിന്റെ ഉമയാറ്റുകര മേഖലാ അർദ്ധദിന സമ്മേളനം ഉദ്ഘാടനം ചെയ്യുകയായിരുന്നു. അദ്ദേഹം. ഫാ. ജോസഫ് കുറിയാക്കോസ് പാമ്പാടി അദ്ധ്യക്ഷത വഹിച്ച യോഗത്തിൽ ഭദ്രാസന സെക്രട്ടറി ഫാ. തോമസ് കൊക്കാപ്പറമ്പിൽ, ഫാ. ഫിലിപ്പ് ജേക്കബ്, ഫാ. ഗീവർഗീസ് ജോൺ, ഫാ. ജേക്കബ് ചെറിയാൻ, ഫാ. ബിനു തോമസ്, ഫാ. ഗീവർഗീസ് സാമുവേൽ, പ്രൊഫ. ഐസക് തോമസ്, ഭദ്രാസന കൗൺസിൽ മെമ്പർ റോയി ചാണ്ടപ്പിള്ള, വി. എം. ജോയി, എം. ജെ. ജേക്കബ്, എൻ.സി. മത്തായി എന്നിവർ പ്രസംഗിച്ചു.

# മർത്തമറിയം വനിതാ സമാജം

**2015 ഒക്ടോബർ 19ന് കേന്ദ്ര പരീയിൽ പങ്കെടുത്തവരുടെ എണ്ണം ആകെ 486**

**ചെങ്ങന്നൂർ ഡിസ്ട്രിക്റ്റ്**: ബഥേൽ മാർ ഗ്രീഗോറിയോസ് (6), ചെങ്ങന്നൂർ സെന്റ് ഇഗ്നേഷ്യസ് (9), കാരയ്ക്കാട് സീനായ്കുന്ന്, സെന്റ്മേരീസ് (8), മുളക്കുഴ സെന്റ്മേരീസ് (6) പാണ്ടനാട് സെന്റ്മേരീസ് (2), പേരിശ്ശേരി ഈസ്റ്റ് മാർ ഗ്രീഗോറിയോസ് (12), പേരിശ്ശേരി സെന്റ്മേരീസ് (8), യോർദ്ദാൻപുരം മാർ ഗ്രീഗോറിയോസ് (9)

**ഇടവങ്കാട് ഡിസ്ട്രിക്റ്റ്:** ബുധനൂർ സെന്റ് ഏലിയാസ് (21), ചെറിയനാട് സെന്റ് ജോർജ്ജ് (15) ഇടവങ്കാട് സെന്റ്മേരീസ് (7) കോടുകുളഞ്ഞി പ്രകാശഗിരി സെന്റ്മേരീസ് (6) കുട്ടമ്പേരൂർ സെന്റ്മേരീസ് (28), പുലിയൂർ സെന്റ്മേരീസ് ആന്റ് സെന്റ് ജോർജ്ജ് (4) വെൺമണി സെന്റ്മേരീസ് (13)

**പന്തളം ഡിസ്ട്രിക്റ്റ്**: ആറ്റുവാ സെന്റ് ബർസൗമാ (4), അറത്തിൽ സെന്റ്ജോർജ്ജ് (6), കടമാങ്കുളം സെന്റ്മേരീസ് (7), കുടശ്ശനാട് സെന്റ് സ്റ്റീഫൻസ് (46), കുരമ്പാല സെന്റ്തോമസ് (10), മാന്തളിർ സെന്റ്തോമസ് (10) പടനിലം സെന്റ്തോമസ് (3), പൂഴിക്കാട് സെന്റ്ജോർജ്ജ് (29), ഉള്ളന്നൂർ സെന്റ് ജോർജ്ജ് (6), ഉള്ളന്നൂർ സെന്റ്മേരീസ് (15)

**പുത്തൻകാവ് ഡിസ്ട്രിക്റ്റ്:** ആറാട്ടുപഴ സെന്റ്മേരീസ് (7) ഇടനാട് സെന്റ്മേരീസ് (8), കൂർത്തമല സെന്റ്മേരീസ് (10), കുറിച്ചിമുട്ടം സെന്റ് സ്റ്റീഫൻസ് (11) മാരാമൺ മർത്തമറിയം (9), മെഴുവേലി ഹോളി ഇന്നസെന്റ്സ് (17), നെല്ലിക്കൽ സെന്റ്മേരീസ് (5), നീർവിളാകം സെന്റ് ഗ്രീഗോറിയോസ് (7) പിരളശ്ശേരി സെന്റ് ജോർജ്ജ് (1) പുത്തൻകാവ് സെന്റ്മേരീസ് (10)

**ഉമയാറ്റുകര ഡിസ്ട്രിക്റ്റ്:** കല്ലുങ്കൽ സെന്റ്ജോർജ്ജ് (6) കല്ലുങ്കൽ സെന്റ് ഇഗ്നേഷ്യസ് (3), കുറ്റൂർ സെന്റ് ഗ്രീഗോറിയോസ് (4) നെല്ലിമല മാർ ഗ്രീഗോറിയോസ് (17), ഓതറ സെന്റ്മേരീസ് (2) തോട്ടപ്പുഴ മാർ ഗ്രീഗോറിയോസ് (5), ഉമയാറ്റുകര സെന്റ്തോമസ് (65) വള്ളംകുളം സെന്റ്മേരീസ് (9)

**വട്ടശ്ശേരിൽ മാർ ദീവന്നാസിയോസ് സ്മാരക ഭദ്രാസനതല മത്സരങ്ങൾ: 2016 ഫെബ്രുവരി 6**

1. **പ്രസംഗം** (5 മിനിറ്റ്)– വിഷയം: പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിയുടെ സഭാ ദർശനത്തിന്റെ കാലിക പ്രസക്തി
2. **ഉപന്യാസം** (30 മിനിറ്റ്)– വിഷയം: പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിയുടെ ആദ്ധ്യാത്മിക ദർശനം
3. **ക്വിസ്** –വിഷയം: വിശുദ്ധ യൂദായുടെ ലേഖനം, **വെളിപാട്. 1–7 വരെയുള്ള അദ്ധ്യായങ്ങൾ, സഭാ ചരിത്രം. എ. ഡി. 1965 – 2015, പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിയുടെ ജീവിതവും കാലഘട്ടവും.** പ്രസംഗം, ഉപന്യാസം മത്സരങ്ങൾ ജൂനിയർ, സീനിയർ, സൂപ്പർ സീനിയർ വിഭാഗങ്ങളിൽ നടത്തുന്നതാണ്.

## ഉപകാര സ്മരണ



വി. യൂദാശ്ലീഹായുടെ മദ്ധ്യസ്ഥതയിൽ
ഉദ്ദിഷ്ടകാര്യം സാധിച്ചതിൽ
നന്ദി അർപ്പിച്ചുകൊള്ളുന്നു.
**ഒരു വിശ്വാസി, കൂർത്തമല**

## ഉപകാര സ്മരണ



വി. യൂദാശ്ലീഹായുടെ മദ്ധ്യസ്ഥതയിൽ
ഉദ്ദിഷ്ടകാര്യം സാധിച്ചതിൽ
നന്ദി അർപ്പിച്ചുകൊള്ളുന്നു.
**ജീത, കല്ലിശ്ശേരി**

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

## ചെങ്ങന്നൂർ ഭദ്രാസനം

# ഭദ്രാസന കൺവൻഷൻ

**ചിന്താവിഷയം: "യഹോവ റാഫ" (പുറ: 15.26)**



**തീയതി:**

**2016 ഫെബ്രുവരി**

**10 11 12 13**

**സ്ഥലം:**

**ബഥേൽ അരമന അങ്കണം**

- വചന ശുശ്രൂഷ
- മദ്ധ്യസ്ഥ പ്രാർത്ഥന
- കുടുംബ ധ്യാനം
- കുട്ടികളുടെ സംഗമം
- ആതുര ശുശ്രൂഷക സംഗമം

## കാര്യപരിപാടികൾ

| | | |
|---|---|---|
| **10.02.2016 ബുധൻ :** | | |
| 6.40 P.M കൺവൻഷൻ ഉദ്ഘാടനം | | |
| അദ്ധ്യക്ഷൻ | - | അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ |
| ഉദ്ഘാടനം | - | അഭിവന്ദ്യ മാത്യൂസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്താ (ഇടുക്കി ഭദ്രാസനാധിപൻ) |
| 7.00 P.M വചനശുശ്രൂഷ | - | റവ. ഫാ. ബിജു ആൻഡ്രൂസ് |
| **11.02.2016 വ്യാഴം** | | |
| 5.45 P.M | - | സന്ധ്യാനമസ്ക്കാരം |
| 6.30 P.M | - | ഗാനശുശ്രൂഷ |
| 6.45 P.M വചനശുശ്രൂഷ | - | റവ. ഫാ. ജോജി കെ. ജോയി |
| **12.02.2016 വെള്ളി** | | |
| 10.00 A.M കുടുംബധ്യാനം | - | റവ. ഫാ. ബോബി ജോസ് കട്ടിക്കാട് |
| 5.45 P.M | - | സന്ധ്യാനമസ്ക്കാരം |
| 6.45 P.M വചനശുശ്രൂഷ | - | റവ. ഫാ. ഏലീയാസ് ചെറുകാട് |
| **13.02.2016 ശനി** | | |
| 7.30 A.M | - | വി. കുർബ്ബാന |
| 10.00 A.M | - | കുട്ടികളുടെ സംഗമം |
| മുഖ്യപ്രഭാഷണം | - | റവ. ഫാ റ്റിജു തോമസ് |
| 12.30 P.M | - | ഉച്ചനമസ്ക്കാരം, ആശീർവാദം |
| 6.00 P.M | - | സന്ധ്യാനമസ്ക്കാരം |
| 7.00 P.M ആതുരശുശ്രൂഷക സംഗമം | - | ഡോ. വി. പി. ഗംഗാധരൻ |

**ഏവർക്കും സ്വാഗതം**

**Live Webcast: www.bethelpatrika.org**

REG. R.N. 044684/87
Published on 15-1-2016

BETHEL PATHRIKA
Rs.12/-

REGISTERED KL/TLA/71/2015-2017
KL/TLA/WPP/154/2015-17

# മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് സുറിയാനി പള്ളി, തോട്ടപ്പുഴ




# ആഡിറ്റോറിയം കൂദാശ

2016 ജനുവരി 31
വൈകിട്ട് 3മണിക്ക്

ഇടവക മെത്രാപ്പോലീത്ത അഭി. തോമസ് മാർ അത്താനാസിയോസ് നിർവഹിക്കുന്നു.
പൊതുസമ്മേളനത്തിൽ രാഷ്ട്രീയ സാമൂഹിക നേതാക്കന്മാർ പങ്കെടുക്കുന്നു.

ആഡിറ്റോറിയം കൂദാശയോടനുബന്ധിച്ച്
എം. ജി. എം. യൂത്ത്മൂവ്മെന്റിന്റെ
ആഭിമുഖ്യത്തിൽ

2016 ജനുവരി 31ന്
വൈകിട്ട് 7മണിക്ക്

കൊല്ലം അരീനയുടെ
20–ാമത് നാടകം

## അഗ്നി ചിറകുകൾ

# തോട്ടപ്പുഴ പള്ളി പെരുന്നാൾ

2016 ജനുവരി 31 മുതൽ
ഫെബ്രുവരി 7 വരെ

കൊടിയേറ്റ്, വചനശുശ്രൂഷ,
റാസ, വി.കുർബ്ബാന

Printed, Published and owned by H.G. Thomas Mar Athanasios Metropolitan, Bethel Aramana P.B. No. 38, Chengannur - 689 121, Kerala.
Printed at Lipi Offset Printers, Y.M.C.A Building, Chengannur - 689121. Ph : 0479-2452081
and Published from Bethel Aramana P.B. No. 38, Chengannur - 689 121, Kerala. Ph : 0479-2451331. Editor Fr. Abraham Koshy Kunnumpurathu.